Phone No. Auto. 2972.

19

# ഗ്രന്ഥാലോകം

തിരു: കൊച്ചി
ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം.





ഗ്രന്ഥാലോകം

"നവീന ഭാരതത്തിൻെറ നിമ്മാതാവിൻേറയും ശക്തിദായകൻേറയും കഥയായിരുന്നു അത്ത്."— നെഹ്റു.

വരിസംഖ്യ

വാഷികവരിമുൻകൂർ രൂ. 5.
ഒററപ്രതി അണ 8.

# ഗ്രന്ഥാലോകം


## പത്രാധിപർ

ഡാക്ടർ പി. കെ. നാരായണപിള്ള
എം. ഏ. പി. എച്ച്. ഡി.

## ഉപദേശകസമിതി

ശ്രീ. കൈനിക്കര എം. കുമാരപിള്ള.
,, കെ. ദാമോദരൻ.
,, മാത്യു എം. കുഴിവേലി.
,, എസ്സ്. ഗുപ്തൻനായർ.
,, എം. തോമസ്.


## വിഷയവിവരം



മുഖചിത്രം—സർദാർ പട്ടേൽ.

# ഗ്രന്ഥാലോകം

തിരു-കൊച്ചി ഗ്രന്ഥശാലാസംഘം പ്രസിദ്ധീകരണം

വാല്യം 3 | ഡിസംബർ 1950 | ലക്കം 2

# പത്രാധിപവീഥി

## 1. ഞങ്ങളുടെ നിലപാടു്.

ഈ രാജ്യത്തു് സ്വേച്ഛാധിപത്യം നിലനിന്നിരുന്ന കാലത്താണു് ഇന്നു് തിരുവിതാംകൂർ-കൊച്ചി ഗ്രന്ഥശാലാസംഘമായി വികാസം പ്രാപിച്ചിരിക്കുന്ന ഈ സ്ഥാപനം ഉടലെടുത്തതു്. എന്നാൽ ഇതു് സ്വേച്ഛാധിപത്യത്തിന്റെ സന്താനമല്ല. ജനകീയങ്ങളായ പ്രവണതകളെ അടിച്ചമർത്തിക്കൊണ്ടിരുന്ന അക്കാലത്തു് ജനകീയാഭിലാഷത്തിന്റെ പ്രചോദനം നിമിത്തം ദുർന്നിരോധമായി ഉദിച്ചുയർന്ന ഒരു ജനകീയപ്രസ്ഥാനമാണിതു്. ഇതിന്റെ സംഘടനാശക്തിയും ജനോപയോഗിത്വവും മനസ്സിലാക്കി സ്വേച്ഛാധിപഭരണകൂടം പോലും ഇതിനെ പ്രോത്സാഹിപ്പിക്കുവാൻ നിർബന്ധമായിത്തീർന്നു. സ്വേച്ഛാധിപരും ചില നല്ല കാര്യങ്ങൾ ചെയ്യുമല്ലോ. പക്ഷേ അവയിൽ എല്ലാം സ്വേച്ഛാധിപത്യത്തിന്റെ മുദ്രയുണ്ടായിരിക്കും; അവ സ്വേച്ഛാധിപത്യത്തിന്റെ കൊടിനാട്ടാൻ സഹായിക്കുന്നവയുമായിരിക്കും. എന്നാൽ നമ്മുടെ ഗ്രന്ഥശാലാപ്രസ്ഥാനത്തെ ചൂഷണം ചെയ്യുവാൻ സ്വേച്ഛാധിപത്യത്തെ അണുവും അനുവദിച്ചിരുന്നില്ല. സ്വാതന്ത്ര്യം സമാഗതമായതോടുകൂടി, സ്വേച്ഛാധിപത്യത്തിലും ജനകീയത്വം പുലർത്തിയ ഈ സ്ഥാപനം നമ്മുടെ ജനകീയ സ്ഥാപനങ്ങളുടെ മുന്നണിയിലേക്കു കുതിച്ചുപാഞ്ഞു. തികച്ചും ജനകീയവും രാജ്യവ്യാപകവുമായി ഇതുപോലെ മറ്റൊരു പ്രസ്ഥാനവും ഈ നാട്ടിൽ നിലനില്ക്കുന്നതായി ഞങ്ങൾ അറിയുന്നില്ല.

ഇതു് ജനകീയയുഗമാണെങ്കിലും പൊതുജീവിതത്തിൽ നൂറുശതമാനം ജനകീയത സിദ്ധവൽകരിച്ചുകൊണ്ടു സ്വച്ഛന്ദമായി പ്രവർത്തിക്കാവുന്ന ഒരു കാലമല്ല. വർഗ്ഗീയവാദം, മതവിവേചനം, മുതലാളിത്തം, സ്വകാര്യനിഷ്ഠ തുടങ്ങി ജനകീയേതരങ്ങളായ പല ക്ഷുദ്രശക്തികളും നമ്മുടെ പൊതുജീവിതത്തിന്റെ ഭദ്രതയെ വികലപ്പെടുത്തിവരുന്നതിനെപ്പറ്റി ഞങ്ങൾ തികച്ചും ബോധവാന്മാരാണു്. ഈ ക്ഷുദ്രശക്തികളുടെ സ്വാധീനതയിൽപ്പെട്ടു് കുട്ടിച്ചുവരാകുവാൻ, അസങ്കലിതമായ ജനകീയതാധിഷ്ഠാനത്തിൽ പ്രതിഷ്ഠിതമായിരിക്കുന്ന ഗ്രന്ഥശാലാസംഘത്തിനു് സാദ്ധ്യമല്ല. എന്നുതന്നെയുമല്ല, ഇവയെ ഉടലോടെ ഉച്ചാടനം ചെയ്യുന്നതിനു്, ഒരു സാംസ്കാരികപ്രസ്ഥാനത്തിന്റെ പ

രിമിതിക്കു വിധേയമായ രീതിയിൽ, കഴിവതെല്ലാം പ്രവർത്തിക്കുന്നതിനു് ഞങ്ങൾ ബാദ്ധ്യസ്ഥരാണെന്നുള്ളതും വിസ്മരിക്കുന്നതല്ല. ഞങ്ങൾ ഏറെറടുത്തിരിക്കുന്ന മാത്സര്യരഹിതമായ വിജ്ഞാനപ്രകാശവിതരണംതന്നെയാണു് ഈ ദുർബാധകളുടെ ഉച്ചാടനമന്ത്രധ്വനിയായി നാടെങ്ങും മുഴങ്ങുന്നതും, കൂടുതൽ ശക്തിയായി മുഴങ്ങുവാൻ പോകുന്നതും.

ഈ സന്ദർഭത്തിൽ നമ്മുടെ ഗവമ്മെൻറുമായി തിരു-കൊച്ചി ഗ്രന്ഥശാലാസം-ഘത്തിനുള്ള ബന്ധത്തിൻെറ സ്വഭാവവും വിശദീകരണമർഹിക്കുന്നു. ഈ സംഘടനയുടെ പ്രസിഡൻറു് ഇന്നു് നമ്മുടെ പ്രമുഖമന്ത്രിയായിരിക്കുന്ന ബഹു: ശ്രീ. ടി. കെ. നാരായണപിള്ളയാണു്. അദ്ദേഹം ഭരണസാരഥ്യം കയ്യേൽക്കുന്നതിനു വളരെ മുൻപെയാണു് സംഘത്തിൻെറ പ്രസിഡൻറുസ്ഥാനം സദയം സ്വീകരിച്ചതു്. തികച്ചും സാംസ്കാരികമായ ഈ സ്ഥാപനത്തിൻെറ അദ്ധ്യക്ഷപദം, പ്രമുഖമന്ത്രിയുടെ സ്ഥാനം വഹിക്കുമ്പോൾ തുടർന്നുകൊണ്ടു പോകുന്നതിൽ യാതൊരു അനൗചിത്യവും ആക്ഷേപവും ഇല്ലെന്നു് നിർമ്മത്സരമതികളായ സുഹൃത്തുക്കളുടെ അഭിപ്രായം അനുസരിച്ചും തനിക്കു സഹജമായുള്ള ഗ്രന്ഥപ്രതിപത്തിയും ഗ്രന്ഥശാലാപ്രസ്ഥാനത്തിലുള്ള വിശ്വാസവും നിമിത്തമാണു് അദ്ദേഹം സംഘത്തിൻെറ അദ്ധ്യക്ഷനായി വർത്തിക്കുന്നതു്. ഈ പരമാർത്ഥം അറിയാതെ ഒററനോട്ടത്തിൽ ഇന്നത്തെ പ്രമുഖമന്ത്രി അദ്ധ്യക്ഷത വഹിക്കുക നിമിത്തം ഈ സംഘത്തിൽ ഇപ്പോഴത്തെ ഗവമ്മെൻറിൻെറ പാർശ്വവർത്തിത്വം ആരോപിക്കുവാൻ ചില തൽപരകക്ഷികൾ ശ്രമിച്ചുവരുന്നതായി ഞങ്ങൾക്കറിയാം. എന്നാൽ ഞങ്ങൾ ഇതിനെ തെല്ലും വകവയ്ക്കുവാൻ പോകുന്നില്ല. ഔദ്ധത്യംകൊണ്ടല്ല; പ്രതിപക്ഷബഹുമാനം ഇല്ലാഞ്ഞിട്ടുമല്ല. ഗവമ്മെൻറിനോടു സംഘത്തിനുള്ള ബന്ധം അഭിലഷണീയവും സുസ്ഥിരവുമായ ഒരധിഷ്ഠാനത്തിൽ ഉറപ്പിച്ചുകൊണ്ടു് പ്രവർത്തനപരിപാടിയുമായി മുൻപോട്ടുപോകുന്ന ഞങ്ങൾക്കു് ഞങ്ങളുടെ നിലപാടിൽ വിശ്വാസമുണ്ടു്. ഇതാണു് പ്രതിപക്ഷീയർ പ്രചരണാർത്ഥം നടത്തുന്ന പ്രസ്താവനകളെ വിഗണിക്കുവാൻ ഞങ്ങളെ ശക്തരാക്കുന്നതു്. ഭരണകൂടത്തോടു് സംഘത്തിനുള്ള മനോഭാവത്തെ, പൊതുജനങ്ങൾ നടത്തുന്ന ഗ്രന്ഥശാലകളിൽ അഗ്രിമസ്ഥാനം വഹിക്കുന്ന ശ്രീ ചിത്തിരതിരുനാൾ ഗ്രന്ഥശാലയുടെ മുപ്പത്താറാമത്തെ വാർഷികം സംബന്ധിച്ചു് ബഹു: മന്ത്രി ശ്രീ. പനമ്പിള്ളി ഗോവിന്ദമേനോൻെറ അദ്ധ്യക്ഷതയിൽ ജൂബിലി ടൗൺഹാളിൽ വച്ചുകൂടിയ യോഗത്തിൽ സമർപ്പിച്ച റിപ്പോർട്ടിൻെറ ഒരു ഭാഗത്തു് വ്യക്തമായി ഇങ്ങനെ പ്രതിപാദിച്ചിട്ടുണ്ടു് —"ഗ്രന്ഥശാലാസംഘം ഇന്നത്തെ ഗവണ്മെൻറിനോടു് അത്യന്തം കൃതജ്ഞരാണു്. പക്ഷെ അവരുടെ ആയുധമല്ല; ആകയുമില്ല. ഇനി മറെറാരു രാഷ്ട്രീയകക്ഷി ഭരണഭാരമേററാലും അവരിൽനിന്നും ഇതുപോലെതന്നെയുള്ള പ്രോത്സാഹനം അവർ പ്രതീക്ഷിക്കും. അതു് അവരുടെ അവകാശമാണു്. അതു കിട്ടുമെന്നു് അവർക്കു് പൂർണ്ണവിശ്വാസവുമുണ്ടു്. അവരോടും സംഘം കൃതജ്ഞരായിരിക്കും. പക്ഷെ അവരുടേയും ആയുധമാകയില്ല. ആകുന്നതു് രാജ്യക്ഷേമത്തിനു് ഹാനികരമായിരിക്കും." ഇങ്ങനെയിരിക്കണം ജനകീയഗവമ്മെൻറും ജനകീയപ്രസ്ഥാനമായ ഗ്രന്ഥശാലാസംഘവും തമ്മിലുള്ള ബന്ധം. ഇതാണു് ഞങ്ങടെ ആഗ്രഹവും

ആദർശവും. രാഷ്ട്രീയകക്ഷികൾ അഴിച്ചുവിടുന്ന കോളിളക്കത്തിൽപ്പെട്ട് സംഘനൗക ഉലയുവാൻ ഞങ്ങൾ അനുവദിക്കുകയില്ല.

എല്ലാ ഗ്രന്ഥശാലാ പ്രവർത്തകരും, ഗ്രന്ഥശാലകളോട് ബന്ധപ്പെട്ട പൊതുജനങ്ങളും ഞങ്ങളുടെ ഈ നിലപാടിന്റെ ആശാസ്യതയും ആവശ്യകതയും ഗ്രഹിക്കുമെന്നും ഇതിന്റെ വെളിച്ചത്തിൽ ഗ്രന്ഥശാലാപ്രവർത്തനത്തെ പോഷിപ്പിക്കുകയും സംഘടനയെ വിമർശിക്കുകയും ചെയ്യുമെന്ന ഞങ്ങൾ വിശ്വസിക്കുന്നു. ഈ ആദർശം അംഗഗ്രന്ഥശാലകളുടെ പ്രവർത്തകരിലും, സംഘത്തിൽനിന്നു വേതനം പററുന്ന ഉദ്യോഗസ്ഥന്മാരിലും ദൃഢമായി ഉറയ്ക്കണമെന്നും അതനുസരിച്ച് അവർ പ്രവർത്തിക്കണമെന്നും ഞങ്ങൾ ശക്തിയായി ഉപദേശിക്കുന്നു. ഗ്രന്ഥശാലകളുടെ അഭ്യുദയകാംക്ഷികളും പ്രോത്സാഹകന്മാരുമായ രാഷ്ട്രീയപ്രവർത്തകന്മാർ ഈ തത്വം പ്രായോഗികമാക്കുവാൻ ഗ്രന്ഥശാലാ പ്രവർത്തകരോട് സർവാത്മനാ സഹകരിക്കണമെന്ന് ഈ സന്ദർഭത്തിൽ അപേക്ഷിച്ചുകൊള്ളട്ടെ.

## 2 മഹർഷി അരവിന്ദഘോഷ്

ആധുനികകാലത്തെ യതിസത്തമനായിരുന്ന ശ്രീ. അരവിന്ദഘോഷിന്റെ അപ്രതീക്ഷിതമായ സമാധി ലോകത്തെ മുഴുവൻ ദുഃഖിപ്പിക്കുന്ന ഒരു സംഭവമാണ്. അദ്ദേഹം ആദ്ധ്യാത്മിക ലോകത്തിലെ ഒരു ഹിമാലയമായിരുന്നു; ഭാരതത്തിന്റെ അന്തഃസത്തയുടെ ഉജ്ജ്വലമായ ഒരു പ്രതിഭാസമായിരുന്നു. രണ്ടു മഹായുദ്ധങ്ങൾ നടത്തി ആററംബോംബുവരെയുള്ള ഭീകരായുധങ്ങൾ പ്രയോഗിച്ച് പരസ്പരം കൊന്നൊടുക്കുന്ന മനുഷ്യമൃഗങ്ങൾക്കുവേണ്ടി കഴിഞ്ഞ നാലു ദശാബ്ദങ്ങളായി തപസ്യാനിരതനായിരുന്ന അദ്ദേഹം, വസിഷ്ഠൻ, കണ്വൻ തുടങ്ങിയ മഹർഷിമാരുടെ പരമ്പരയിലേക്ക് ഉന്നമിച്ചുകഴിഞ്ഞിരിക്കുന്നു.

മഹർഷി അരവിന്ദഘോഷിന്റെ 78 വർഷത്തെ ജീവിതം രാഷ്ട്രീയവും, സാംസ്കാരികവും, ആദ്ധ്യാത്മികവുമായ പ്രവർത്തനങ്ങൾകൊണ്ട് നിബിഡമായിരുന്നു. കുട്ടിക്കാലത്തു തന്നെ ഇംഗ്ലണ്ടിലേക്കു പോയ ഘോഷ് പാശ്ചാത്യമയമായ ഉന്നതവിദ്യാഭ്യാസം നടത്തി തനിസ്സായിപ്പായി 21-ാംവയസ്സിൽ (1893-ൽ) ഇന്ത്യയിൽ മടങ്ങിയെത്തി. ഇംഗ്ലണ്ടിലായിരുന്നപ്പോൾ ഐ. സി. എസ്സിനുള്ള പ്രവേശനപ്പരീക്ഷയിൽ വിജയം നേടിയ അദ്ദേഹം ചിലകാരണവശാൽ ഉദ്യോഗമ്യത്തി സ്വീകരിക്കേണ്ടെന്നുറച്ച് ആ പരിക്ഷയുടെ മററു പടങ്ങുകളിൽ സന്നിഹിതനായില്ല. അങ്ങനെ ഐ. സി. എസ്സിൽപെടാതെ വിദ്യാഭ്യാസം സമാപിപ്പിച്ചു മടങ്ങിയെത്തിയ ഘോഷ് ബറോഡാ രാജാവിന്റെ കൊട്ടാരത്തിലും, അനന്തരം ബറോഡാകാളേജിലും കുറച്ചുകാലം സേവനമനുഷ്ഠിച്ചു. ബറോഡായിൽ ഇംഗ്ലീഷ് പ്രൊഫസറായിരുന്ന അദ്ദേഹം ഒരു ഇംഗ്ലീഷുകാരന്റെ മട്ടിൽ തന്നെയാണ് ആദ്യമൊക്കെ കഴിഞ്ഞിരുന്നത്. വളരെ ചെറുപ്പത്തിലേതന്നെ ബിലാത്തിയിലേക്കു അയയ്ക്കപ്പെട്ട അദ്ദേഹത്തിന് ഭാരതത്തെക്കുറിച്ചോ ഭാരതസംസ്കാരത്തെക്കുറിച്ചോ വിശേഷവിധിയായി ഒന്നും തന്നെ അറിഞ്ഞുകൂടായിരുന്നു. ബറോഡായിൽ വച്ചാണ് അദ്ദേഹത്തിനു സംസ്കൃതഭാഷയെപ്പററിയും അതു വഹിക്കുന്ന ഉത്

കൃഷ്ടസംസ്കാരത്തെപ്പററിയും ആദ്യമായി അറിവാൻ ഇടയായതു്. ഭാരതത്തിൻെറ ഹൃദയത്തെ പ്രകാശിപ്പിക്കുന്ന കൃതികളുമായി ചെയ്ത നിരന്തരസമ്പക്കം അദ്ദേഹത്തെ അദ്ദേഹത്തിനു കാട്ടിക്കൊടുത്തു. ആ രീതിയിൽ അദ്ദേഹം മുൻപോട്ടുപോയി. ബംഗാളം നാഷനൽ കാളേജിലെ പ്രിൻസിപ്പൽ സ്ഥാനത്തു വന്നപ്പോഴേക്കും ബാല്യകാലസാഹചര്യം നിമിത്തമുണ്ടായ പാശ്ചാത്യപരത നിശ്ശേഷം നീങ്ങി ഭാരതസ്വാതന്ത്ര്യത്തിനു വേണ്ടി സമരംചെയ്യുന്ന ഒരു യോദ്ധാവായി അദ്ദേഹം മാറിയിരുന്നു. കൂടുതൽ ഉൽക്കടമായ രാഷ്ട്രീയപ്രവർത്തനത്തിനുവേണ്ടി അദ്ദേഹം കാളേജിലെ ജോലി ഉപേക്ഷിക്കുകയും 'വന്ദേമാതര'ത്തിൻെറ പത്രാധിപത്യം വഹിക്കുകയും ചെയ്തു. ഭീകരപ്രവത്തനത്തിൽ ഏർപ്പെട്ടു എന്നു കുററം ചുമത്തി ചരിത്രപ്രസിദ്ധമായ ആലിപ്പോർ ബോംബുകേസ്സിൽ അദ്ദേഹത്തെ ഗവണ്മെൻറു ജയിലിലയച്ചു. ഈ ജയിൽവാസകാലത്താണു് അദ്ദേഹത്തിൽ യോഗശാസ്ത്രം പഠിക്കുവാനും യോഗം അഭ്യസിക്കുവാനും ഔത്സുക്യം ജനിച്ചതു്. യോഗശാസ്ത്രത്തിൽ ഒരു നവീനമാഗ്ഗത്തിൻെറ ഉപജ്ഞാതാവായി കാലം വളത്തിവിട്ട ആ മഹർഷിക്കും, ഗാന്ധി, നെഹ്രു തുടങ്ങിയവരെപ്പോലെ ഇംഗ്ലീഷ്കാരൻെറ ജയിലായിരുന്നു യഥാത്ഥമായ വിദ്യാലയം. ജയിലിൽനിന്നു പുറത്തുവന്നതിനുശേഷം അദ്ദേഹം ബംഗാളിയിലും ഇംഗ്ലീഷിലും ഓരോ വാരിക നടത്തുകയും രാഷ്ട്രീയപ്രവത്തനംകൊണ്ടു് ഭരണാധിപരെ വിഷമിപ്പിക്കുകയും ചെയ്തുകൊണ്ടിരുന്നു. രാജദ്രോഹക്കുററം ചുമത്തി അദ്ദേഹത്തെ അറസ്ററു ചെയ്യുവാൻ 1910-ൽ ബ്രിട്ടീഷ് ഗവമ്മെൻറ് ഉത്തരവു പുറപ്പെടുവിച്ചു. അദ്ദേഹം ഫ്രഞ്ചുകാരുടെ അധീനത്തിലുള്ള പാണ്ടിച്ചേരിയിലേക്കു പ്രവത്തനരംഗം മാററി.

പാണ്ടിച്ചേരിയിൽ ചെന്നു ചേൎന്ന അരവിന്ദൻെറ പ്രവത്തനരംഗം മാത്രമല്ല പ്രവത്തനപരിപാടിയും മാറിയിരുന്നു. രാഷ്ട്രീയസാമ്രാജ്യത്തുനിന്നു് അദ്ദേഹം ആദ്ധ്യാത്മികസാമ്രാജ്യത്തിലേക്കു സംക്രമിച്ചിരുന്നു. സാഹചര്യങ്ങളുടെ പ്രേരണകളിൽനിന്നും മോചനം നേടി ആത്മപ്രസാദനത്തിനു വശഗനായിത്തീൎന്നിരുന്നു. അങ്ങനെ തികച്ചും ആദ്ധ്യാത്മികവും യോഗനിരതവും ആയ ജീവിതപരിപാടിയിൽ അനുസ്യൂതമായി നാല്പതുവർഷം വ്യാപരിച്ച ആ മഹർഷിയുടെ ലക്ഷ്യം സ്വകീയമായ മോക്ഷമായിരുന്നില്ല. അദ്ദേഹത്തിൻെറ വാക്കുകൾ:—"എൻെറ യോഗശക്തികൊണ്ടു് ഈ ലോകരീതി മാററുവാൻ ഞാനുത്സുകനാണു്. മൃത്യുവിനു നിദാനങ്ങളായ ദുഷ്ടപ്രവണതകളെ ദൂരീകരിക്കുവാൻ മനുഷ്യൻെറ ചില മൗലികഭാവങ്ങളെ മാററണമെന്നു് ഞാൻ ആഗ്രഹിച്ചിരുന്നു. ഈ ഉദ്ദേശങ്ങളോടുകൂടിയാണു് ഞാൻ യോഗത്തിലേക്കു തിരിഞ്ഞതു്."

പാണ്ടിച്ചേരിയിലെ ആദ്യത്തെ ദശവർഷത്തിൽ അദ്ദേഹം 'ആര്യ'യുടെ പത്രാധിപത്യം വഹിക്കുകയും താഴെപ്പറയുന്ന ഗ്രന്ഥങ്ങൾ രചിക്കുകയും ചെയ്തു.

The Life Divine
The Secret of Veda
Essays on the Gita
The Psychology of Social Development
The Ideal of Human Unity
The Future of Poetry

A Defence of Iudian Culture
The Synthesis of Yoga

കൂടാതെ ഈശാവാസ്യോപനിഷത്തിനും കേനോപനിഷത്തിനും അദ്ദേഹം വ്യാഖ്യാനമെഴുതുകയും ചെയ്തിട്ടുണ്ടു്.

യോഗനിരതനായി ആശ്രമാന്തർഭാഗത്തു കഴിച്ച ഇക്കാലമെല്ലാം ബാഹ്യലോകത്തിന്റെ ഗതിവിഗതികളെക്കുറിച്ചു് മനസ്സിലാക്കുകയും യഥാവസരം ചില നിർദ്ദേശങ്ങൾ നൽകുകയും ചെയ്തിരുന്നു. രണ്ടാം ലോകമഹായുദ്ധം, ഇന്ത്യയുടെ സ്വാതന്ത്ര്യലബ്ധി, വിഭജനകലാപം തുടങ്ങിയവയെപ്പററി അപ്പോഴപ്പോൾ അദ്ദേഹം അഭിപ്രായങ്ങൾ പ്രകടിപ്പിച്ചിട്ടുള്ളതു് ഇവിടെ സ്മരണീയമാണു്. കൂടാതെ കത്തുകൾ മുഖാന്തരം സ്നേഹിതന്മാരോടും ശിഷ്യഗണത്തോടും അദ്ദേഹം സമ്പർക്കം പുലർത്തിയിരുന്നു. ആണ്ടിൽ നാലു പ്രാവശ്യം പൊതുജനങ്ങൾക്കു് ദർശനവും നൽകിയിരുന്നു.

ഇംഗ്ലണ്ടിൽവച്ചു് അദ്ദേഹം വൈദഗ്ദ്ധ്യം നേടിയ ഇംഗ്ലീഷ് സാഹിത്യത്തിൽ, പ്രത്യേകിച്ചും നിരൂപണകലയിൽ, തുടർന്നു പ്രവർത്തിച്ചിരുന്നു എങ്കിൽ ഏതു് ഇംഗ്ലീഷ് വിമർശകനേയും അദ്ദേഹം അതിശയിക്കുമായിരുന്നു. പ്രൗഢനായതിനുശേഷം അഭ്യസിച്ച സംസ്കൃതസാഹിത്യത്തിൽ വിമർശനത്തിലും ഗവേഷണത്തിലും ഏകാഗ്രമായ ശ്രദ്ധ പതിപ്പിച്ചിരുന്നു എങ്കിൽ അദ്ദേഹം മാക്സ്മുള്ളരുടെ നൂറിരട്ടി വിജയം വരിക്കുമായിരുന്നു. മാതൃഭൂമിയുടെ സ്വാതന്ത്ര്യച്ചുയുടെ പ്രചോദനത്തിൽ ഉറച്ചുനിന്നിരുന്നു എങ്കിൽ നമ്മുടെ രാഷ്ട്രീയഗതി എന്തായിരിക്കുമായിരുന്നു എന്നു് വിഭാവനചെയ്യുക വിഷമം. ഇങ്ങനെ എത്ര സുപ്രധാനങ്ങളായ ജീവിതപഥങ്ങളെ പ്രഭാഭാസുരമാക്കുന്നതിനു് അദ്ദേഹത്തിനു കഴിയുമായിരുന്നില്ല! പക്ഷേ പ്രകൃതി, പ്രാചീനരായ ഉപനിഷദ്ദ്രഷ്ടാക്കളുടേയും ആധുനികരായ രാമതീർത്ഥൻ വിവേകാനന്ദൻ തുടങ്ങിയ മഹാന്മാരുടെയും ഗോത്രത്തിലേക്കാണു് അദ്ദേഹത്തെ അവതരിപ്പിച്ചതു്. പ്രൗഢത വന്നതോടുകൂടി ആ പരമാർത്ഥം അദ്ദേഹത്തിന്റെ ഉള്ളിലുദിച്ചു. ആശ്രമം സ്ഥാപിച്ചു. ലോകത്തിനുവേണ്ടി തപസ്സുചെയ്തു. അന്തരംഗത്തിലെ ആദ്ധ്യാത്മികപ്രകാശത്തിന്റെ നിഴലുകൾ ഗ്രന്ഥങ്ങൾവഴി ലോകത്തിനു് സംഭാവനചെയ്തു. ശിഷ്യന്മാരെ അനുഗ്രഹിച്ചു. ഭാരതത്തിന്റെ ആദ്ധ്യാത്മികമായ ചൈതന്യത്തെക്കൂടുതൽ ഉജ്ജ്വലമാക്കി. അദ്ദേഹത്തിന്റെ പാവനസ്മരണ നമുക്കു് പ്രചോദനം നൽകട്ടെ!!

## 3. ബർനാഡ്ഷാ

“നവംബർ മാസം 2-ാംതീയതി വെളുപ്പിനു്, അഞ്ചുമണി അടിക്കാൻ ഒരു മിനിട്ടുള്ളപ്പോൾ മി. ബർനാഡ്ഷാ ശാന്തമായി മരണമടഞ്ഞു. തന്റെ പ്രതിഭാകോശത്തിൽ നിന്നും അദ്ദേഹം ലോകത്തെ സമൃദ്ധമാക്കി.”

ഷായുടെ മരണദിവസം അദ്ദേഹത്തിന്റെ പടിവാതലിൽ തൂക്കിയിട്ടിരുന്ന നോട്ടീസാണിതു്. രണ്ടുവാചകം. രണ്ടുസത്യം. രണ്ടാമത്തേതു് ആദ്യത്തേതിനേക്കാൾ സത്യം. പുരുഷായുസ്സു തികയുവാൻ ആറുവർഷം കൂടി വേണമായിരുന്നു ഷായ്ക്കു്. പക്ഷേ, നേട്ടങ്ങൾ നോക്കുമ്പോൾ അദ്ദേഹം പല പുരുഷായുസ്സുകൾ ജീവിച്ചതായിക്കാണാം; ഇനിയും പലപുരുഷായുസ്സുകൾ ജീവിക്കുമെന്നും കാണാം. അരശതാബ്ദ

ത്തോളം അദ്ദേഹത്തിന്റെ ഒരു നേരിയ ശബ്ദം കൂടി ലോകത്തെ ഇടിവെട്ടൽപോലെ ഞെട്ടിച്ചുകൊണ്ടിരുന്നു. സംഗീതം, നാടകം, സാഹിത്യം മുതലായ കലകളിലും രാഷ്ട്രീയവും സാമ്പത്തികവുമായ വിഷയങ്ങളിലും ലോകത്തിന്റെ അഭിപ്രായരൂപവൽക്കരണത്തിൽ അദ്ദേഹത്തിന് കാര്യമായ ഒരു കൈയ്യുണ്ടായിരുന്നു. ഷായുടെ മരണം നിമിത്തമുണ്ടായ വിടവു നികത്തപ്പെടുമോ എന്ന പ്രശ്നത്തിന് കാലമാണ് സമാധാനം പറയേണ്ടത്.

വിദ്യയഭ്യസിക്കാത്ത ഒരു വിദ്യാർത്ഥിയായും, ആത്മബലിചെയ്യാത്ത ഒരു ഭൃത്യനായും ഇരുപതുവർഷം കഴിച്ചതിനുശേഷമാണ് സംഗീതവിദുഷിയായ മാതാവിനോടു കൂടി സാഹിത്യസപര്യയ്ക്കായി ഷാ, ഡബ്ളിനിൽനിന്നും 1876-ൽ ലണ്ടനിലെത്തിയത്. ആദ്യത്തെ ഏഴുവർഷത്തെ നിരന്തരവും ശിക്ഷിതവുമായ സാഹിത്യപരിശ്രമത്തിന്റെ പരിണതഫലം അപ്രകാശിതങ്ങളായ അഞ്ചു നോവലുകളുടെ പൈതൃകത്വം മാത്രമായിരുന്നു. ഇവ പിന്നീട് പത്രങ്ങളിലും ഒടുവിൽ പുസ്തകരൂപത്തിലും പ്രകാശിപ്പിച്ചിട്ടുണ്ട്. ഭാരതസ്വാതന്ത്ര്യസമരചരിത്രത്തിൽ അവിസ്മരണീയമായ സ്ഥാനമുള്ള ആനിബെസൻറ് നടത്തിയിരുന്ന "Our Corner" എന്നപത്രഗ്രന്ഥത്തിലാണ് രണ്ടെണ്ണം പ്രസിദ്ധപ്പെടുത്തിയിരുന്നതെന്നുള്ളത് സ്മരണീയമാണ്. ഷായുടെ ഈ ജീവിതഘട്ടത്തെപ്പററി ഒന്നാശ്വസിക്കുവാനുള്ളത് അക്കാലത്ത് അദ്ദേഹം ഒരു മികച്ച വാഗ്മിയും തികഞ്ഞ സോഷ്യലിസ്റ്റുമായിത്തീർന്നു എന്നുള്ളതാണ്. പരാജയമടഞ്ഞ നോവൽകർത്താവ് 1885-ഓടു കൂടി ഒരു കലാനിരൂപകനും, നാടകകർത്താവുമായിത്തലയുയർത്തിത്തുടങ്ങി. സംഗീതം, നാടകം സാഹിത്യം എന്നീകലകളെമാത്രമല്ല അവയെ കൈകാര്യം ചെയ്തുകൊണ്ടിരുന്ന കലാകാരന്മാരേയും ഉല്ക്കൃഷ്ടമായി നിരൂപണം ചെയ്തിരുന്നു. നാടകനിർമ്മിതിയിലും കൈവച്ചു. അരശതാബ്ദത്തിൽ കൂടുതലായി നാടകരചനയിൽ വ്യാപരിച്ചിരുന്ന ഷാ ഏതാണ്ട് അൻപതോളം നാടകങ്ങൾ ചില ദീർഘങ്ങളായ അവതാരികകളോടു കൂടി എഴുതിയിട്ടുണ്ട്. അദ്ദേഹത്തെ ലോകം എങ്ങനെ വിസ്മരിക്കും?

ഒരു ശതാബ്ദത്തിലധികമായി സമകാലീനജീവിതത്തോടു ബന്ധമില്ലാത്ത പ്രതിപാദ്യവും സംഭാഷണരീതിയുമുള്ള നാടകങ്ങൾ അഭിനയിച്ചുപോന്ന നാടകവേദിക്കു വേണ്ടിയാണ്, ഇബ്സന്റെ കൃതികളുടെ പ്രേരണയ്ക്കു വശഗനായ ഷാ നാടകവും ജീവിതവുമായി ബന്ധപ്പെടുത്തി കൃതികൾ രചിക്കുവാൻ ആരംഭിച്ചത്. ദരിദ്രസങ്കേതം, വ്യഭിചാരം, സ്ത്രീകളുടെ അവകാശങ്ങൾ, വിവാഹരീതികൾ, ജനകീയഭരണം തുടങ്ങി അനുദിന ജീവിതവുമായി ബന്ധപ്പെട്ട വിഷയങ്ങളെപ്പററി ചിന്താനിർഭരമായി വിമർശിച്ചുകൊണ്ടു ഷാ എഴുതിയിട്ടുള്ള നാടകങ്ങൾ ഇംഗ്ലീഷുകാരെ പ്രക്ഷുബ്ധരാക്കിക്കൊണ്ടിരുന്നു. ചില നാടകങ്ങൾ അഭിനയിക്കുന്നതിന് അനുവാദം പോലും നിരസിച്ചിരുന്നതിനാൽ സഹൃദയന്മാർ രഹസ്യമായി അവയെ രംഗപ്രവേശം ചെയ്യിക്കേണ്ടതായും വന്നിട്ടുണ്ട്. ആദ്യകാലത്ത് ഇങ്ങനെ ഷായ്ക്ക് പല വൈഷമ്യങ്ങളും നേരിട്ടു എങ്കിലും കാലക്രമത്തിൽ അദ്ദേഹത്തിന്റെ യശസ്സ് സ്ഥിരപ്രതിഷ്ഠമായതോടുകൂടി ഇംഗ്ലീഷുകാർ അദ്ദേഹത്തെ അഭിനന്ദിക്കുകയാണ് ചെയ്തത്. ഇതു് ഇംഗ്ലീഷുകാരുടെ പതിവാണ്. യാഥാസ്ഥിതിക

രായ അവർ വിപ്ലവകാരികളെ ആദ്യം അവഗണിക്കും, പിന്നെ കുറഞ്ഞൊന്നെതിർക്കും. എന്നിട്ടും മുന്നോട്ടുപോയി പ്രതിഷ്ഠനേടിയാൽ അവരെ അഭിനന്ദിക്കും; അവരെക്കൊണ്ടു മുതലെടുക്കും. ഇംഗ്ലീഷുകാരുടെ മനോഭാവം ഇത്ര ദാക്ഷിണ്യകരമല്ലായിരുന്നു എങ്കിൽ ഷാ ഒരു വലിയ 'രക്തസാക്ഷി'യാകുമായിരുന്നു. അത്രത്തോളം പ്രകോപകങ്ങളായവിപ്ലവചിന്തകളാണ് അദ്ദേഹം നാടകങ്ങളിൽക്കൂടി ജനതാമധ്യത്തിലേയ്ക്കു എറിഞ്ഞുകൊടുത്തതു്. ജീവത്പ്രശ്നങ്ങളെ സുധീരമായിക്കൈകാര്യം ചെയ്തെഴുതിയ ഈ നാടകങ്ങളിൽ പരിഹാസം പലപ്പോഴും ഒരു പ്രതിപാദനോപാധിയായി സ്വീകരിച്ചിട്ടുണ്ടെങ്കിലും അവയെല്ലാം പ്രായേണ സദാചാരത്തിന്റെയും സദ്വൃത്തിയുടേയും നിദർശനങ്ങളായ കഥാപാത്രങ്ങളെ ചിത്രീകരിക്കുന്നവയാണ്. ചിലപ്പോഴൊക്കെ അവ ആശയങ്ങളുടേയും ഹൃദയഭാവങ്ങളുടേയും മൂർത്തീകരണങ്ങളായി കാണപ്പെടുന്നു. പല കഥാപാത്രങ്ങളും ഷായുടെ സ്വനഗ്രാഹികളാണെന്നു ചൂണ്ടിക്കാണിക്കപ്പെട്ടിരിക്കുന്നു. ഇതു് നിരസിക്കാവുന്നതല്ലെങ്കിലും ഷായുടെ കഥാപാത്രങ്ങൾക്കു് സാധാരണയായി ഒരു പ്രത്യേക വ്യക്തിത്വം ഉണ്ടെന്നുള്ളതു് വിസ്മരിക്കാവുന്നതല്ല.

ഷാ ചില സന്ദർഭങ്ങളിൽ നാസ്തികമനോഭാവം പ്രദർശിപ്പിച്ചിരുന്നു. അതിന്റെ കാരണം ഷെല്ലിയുടെ കൃതികൾ അദ്ദേഹത്തിൽ ചെലുത്തിയ സ്വാധീനശക്തിയാണെന്നു് ചില നിരൂപകന്മാർ പ്രസ്താവിക്കുന്നു. അതു് എന്തായാലും, ബോധശീലമായ ജീവശക്തിയേയും (Life force) അതിന്റെ ഔൽപാദികമായ പരിണാമത്തെയും (Creative Evolution) വലയം ചെയ്തു് ചില ഉറച്ച വിശ്വാസങ്ങൾ അദ്ദേഹം പുലർത്തിയിരുന്നു. കൃതികളിൽ ഉടനീളം പ്രതിബിംബിച്ചു കാണുന്ന സത്യജിഘൃക്ഷയും സാന്മാർഗ്ഗികബോധവും ജീവിതചര്യയിലും ലോകബന്ധത്തിലും തെളിഞ്ഞു നിൽക്കുന്ന ആർജ്ജവവും, ഗഹനതയും മററും പരിഗണിക്കുമ്പോൾ ഷായെ ഋഷിതുല്യനായി ഗണിച്ചുപോരുന്നതിൽ ആശ്ചര്യപ്പെടാനില്ല. മസൂരിവന്നതിനുശേഷം അദ്ദേഹം വളർത്തിവന്ന ധവളമായ ശ്മശ്രുസംഹിതയും ഈ ധാരണയെ വർദ്ധിപ്പിച്ചതേയുള്ളൂ. ആർഷമായ ചിത്തവൃത്തിയും, സേവനാത്മകമായ പ്രവൃത്തിയും കൂടി ഇണങ്ങിയ—ബുദ്ധനും സ്റ്റാലിനും കൂടിച്ചേർന്ന—ഒരു മഹാത്മാവായിരുന്നു അദ്ദേഹം. ലോകസേവനമായിരുന്നു പരിണതപ്രജ്ഞനായ ഷായുടെ ആദർശം. ഇന്നു നിലവിലിരിക്കുന്ന സാമ്പത്തികദുർനീതി അദ്ദേഹത്തിന്റെ ഹൃദയത്തെ വ്രണപ്പെടുത്തിയിരുന്നു. സമാധാനത്തിനും രാഷ്ട്രീയമായ സമത്വത്തിനുംവേണ്ടി അദ്ദേഹം മസ്തിഷ്കം പുകച്ചു; തൂലിക ചലിപ്പിച്ചു. ഇന്ത്യയുടെ രാഷ്ട്രീയസമരത്തിന് അദ്ദേഹം നൽകിയിട്ടുള്ള സാന്മാർഗ്ഗികമായ പിൻതുണ നമുക്കു വിസ്മരിക്കാവുന്നതല്ല. കലയിൽക്കൂടി മനുഷ്യരാശിയെ സമുദ്ധരിക്കുവാൻ ശ്രമിച്ച ആ ചിന്തകന്റെ വേർപാടിൽ ലോകർ പരസ്പരം അനുശോചിക്കട്ടെ.

# അരവിന്ദഗുരു

## വെണ്ണിക്കുളം

പൂകിനാൻ പുണ്യബ്രഹ്മോ-
പാസക'നരവിന്ദ'-
യോഗീന്ദ്രൻ ത്രിവിഷ്ടപം;
നഷ്ടഭാഗ്യരായ് നമ്മൾ!

ശൂന്യമായതോടൊപ്പം
തത്ത്വവിജ്ഞാനത്തിന്റെ
മാന്യാതിമാന്യം പീഠം
പണ്ഡിതാരാദ്ധ്യം, ശുദ്ധം.

എന്തൊരുൽകടാഘാതം,
ഹാ! മുനിനാടേ, നിന്റെ
മുന്തിയ തലയല്ലീ,
മുച്ചൂടും തകർന്നുപോയ്!

അല്ലെങ്കിലെന്തിന്നിന്ത്യേ,
സന്താപം? ചിരന്തന—
മല്ലല്ലോ ജഗജ്ജ്വലൽ-
ഭാഗ്യങ്ങളൊന്നുംതന്നെ.

തെല്ലുനാൾ തെറിച്ചിങ്ങു
വീണ ദുർല്ലഭരത്നം
സ്വർല്ലോകം തിരിച്ചെടു-
ത്തീടുവാൻ വെമ്പീട്ടുണ്ടാം!

എങ്കിലു,മനിരോദ്ധ്യം,
ബാഷ്പവിപ്ലവം ഞങ്ങൾ-
ക്കെങ്കിലുമവിഷഹ്യ;-
മേകാഗ്രശോകാവേശം.

പകരുന്നല്ലോ തൈലം
സ്മരണേ, നീയിക്കൊച്ചു-
ദഹനജ്വാലാമാല
മേല്ക്കുമേൽ പടർന്നാളാൻ.

ഭാരതമൊരുനാളിൽ-
ക്കണ്ടിതങ്ങയെ, ധീമൻ,
വീരമിങ്ങുടലാർന്നു
നടനം ചെയ്യുംപോലെ.

പുഷ്ടമക്കോലാഹലം
ഭീകരം, സുഗംഭീരം
ഞെട്ടിച്ചു പലേവട്ട-
മാംഗലസിംഹത്തെയും!

നിഗ്രഹിക്കയായ്ബ്ഭവാ-
നിന്ദ്രിയഗ്രാമങ്ങളെ-
പ്പിൽക്കാലത്തെരിഞ്ഞട-
ങ്ങീടിന ശൈലംപോലെ.

ഗുരുവാം യോഗാഭ്യാസ-
നിഷ്ഠയാലഹോ! പരം-
പൊരുളിലലിഞ്ഞാത്മാ-
രാമനാ,യരവിന്ദൻ.

തള്ളിടു തിമിരത്തി-
ലാണ്ടഭാരതഭൂവിൽ
വെള്ളികീറുവാൻ വേണ്ട
മംഗളപ്രകാശത്തെ,

സ്നേഹപുഷ്കലമാമി-
ദ്ദീപത്തിൽനിന്നും നേടീ
മോഹനകർമ്മചന്ദ്ര-
ഗാന്ധിയും രവീന്ദ്രനും.

ചിദ്രസാമൃതയൂഷം
ലോകത്തെബ്ഭുജിപ്പിച്ച
ഭദ്രനിർമ്മലശാന്തി—
പുഞ്ജമേ, ജയിച്ചാലും!

---

# വ്യുൽപ്പന്നമതികൾ

പി. ദാമോദരൻപിള്ള

ഇന്നു പ്രചരിച്ചുവരുന്ന ഇസങ്ങൾക്കു് കയ്യുംകണക്കുമില്ല. ഓരോ മനുഷ്യനും ഓരോ ഇസംവീതമുണ്ടു്—ചിലർക്കു് ഒന്നിലധികവും. തന്റെ കാഴ്ചപ്പാടിൽ നിന്നു കാണുന്നതുമാത്രം സത്യം, മറ്റെല്ലാം അസത്യമെന്നു സിദ്ധാന്തിക്കുന്നതാണു് ഇസത്തിന്റെ ഒരു വിശേഷം. യൂക്കാലിപ്റ്റസ് വില്ക്കുന്ന സാധുവിന്റേയും സിദ്ധാന്തം ഇതുതന്നെയാണു്—അവന്റേതു മാത്രം തനി "യൂക്കാലി"യും ബാക്കിയുള്ളതെല്ലാം വെറും മണ്ണെണ്ണയുമാണെന്നു്. കറയറ്റ സ്വാർത്ഥവും, തികഞ്ഞ അജ്ഞതയുമല്ലാതെ ഇതിനു് ഒരു കാരണമില്ലെന്നു് ബുദ്ധിമാന്മാർക്കു് അറിയാം.

ഓരോ ഇസവും ഓരോ കുരുടൻമാത്രമാണു്. കുറെ കുരുടന്മാർ ചേർന്നാൽ ആന ആനയെന്നതൊഴിച്ചു് മറ്റെല്ലാമായിത്തീരുന്നതായിട്ടാണു് കാണുക. അതു് പല പല നിർജ്ജീവാവയവങ്ങൾ മാത്രമായി കലാശിക്കുന്നു. ഈ അവയവങ്ങൾക്കു് ഐക്യവും, അർത്ഥവും, ജീവനും കൊടുക്കുന്ന ആനയെന്ന സജീവമൃഗത്തെ കാണുന്നതു് കണ്ണുള്ളവർ മാത്രമാണല്ലോ.

വേദത്തിലെ ദിതി,വസ്തുക്കളെയും,വസ്തുതകളേയും തുണ്ടം തുണ്ടമായി കാണുന്ന അന്ധന്മാരെ പ്രതിനിധാനം ചെയ്യുന്ന ഒരാശയമാണു്. അദിതി നേരേമറിച്ചു് സകല വസ്തുക്കളേയും പരസ്പരബദ്ധമായി, സജീവമായിരിക്കുന്ന ഒരു മഹത്തായ ഏകത്വമെന്ന നിലയിൽ ദർശിക്കുന്ന സ്വഭാവത്തേയും കുറിക്കുന്നു. ദിതിയുടെ പുത്രന്മാർ ദൈത്യന്മാരും, അദിതിയുടെ പുത്രന്മാർ ആദിത്യന്മാരുമാണു്. ബുദ്ധിതത്വത്തെ കുറിക്കുന്ന കശ്യപന്റെ ഭാര്യമാരാണത്രേ ദിതിയും, അദിതിയും. ഇതിൽനിന്നു് മനസ്സിലാക്കുന്നതു് ബുദ്ധിയുടെ രണ്ടുതരം വീക്ഷണരീതികളാണു് ദിതിയും അദിതിയുമെന്നതന്നെയല്ല, ഒന്നിനെ പലതായിക്കാണുന്നതുകൊണ്ടു് ദൈത്യസ്വഭാവം ജനിക്കുകകൂടി ചെയ്യുമെന്നുമാണു്. തന്റെ സിദ്ധാന്തം സ്ഥാപിക്കുന്നതിനും പുലർത്തുന്നതിനും വേണ്ടി കൊല, കൊള്ള, തീവെയ്പു് എന്നിവയെല്ലാമാകാമെന്നു വരുന്നതു് ദൈത്യസ്വഭാവത്താലാണെന്നു പറയേണ്ടതില്ല. ഇന്നു് ലോകത്തിൽ അദിതിയുടെ പുത്രന്മാരായ ആദിത്യന്മാരല്ല (ജ്ഞാനപ്രകാശം) ദിതിയുടെ പുത്രന്മാരായ ദൈത്യന്മാരാണുള്ളതെന്നു് വല്ലവരും പറഞ്ഞാൽ അതിൽ അത്ര പന്തികേടൊന്നുമുണ്ടായിരിക്കയില്ല.

ദിതിയെപ്പററി ഇത്രയും പറയേണ്ടിവന്നതു് ജീവിതം അതിന്റെ ഏതെങ്കിലും ഒരു ഭാവം മാത്രമാണെന്നു് വിചാരിക്കുന്നതുകൊണ്ടുള്ള വികല്പവും ആപത്തും വെളിപ്പെടുത്താനാണു്. ജീവിതം ഒരു വെറും വ്യവസായശാലമാത്രമാണെന്നുള്ള ധാരണയിൽ നാം സമയത്തിന്റെ അതിരററ വിലയെപ്പററി പ്രസംഗിക്കയും എഴുതുകയും ചെയ്യാറുണ്ടു്. വ്യവസായംകൂടി അടങ്ങിയതാണു് ജീവിതമെന്നല്ലാതെ അതു മുഴുവൻ വ്യവസായമാണെന്നു് കരുതുന്നതു് കുരുടൻ ആനയെ കാണുന്നതുപോലെയാണെന്നേ വിചാരിക്കേണ്ടതുള്ളു. കുറെ വെ

ള്ളംകേറാമുറികളായി ജീവിതത്തെ വിഭജിക്കുന്നതാണു് ഇന്നത്തെ വിദ്യാഭ്യാസത്തിന്റെ ദോഷമെന്നു് ബെർട്രൻഡ് റസ്സൽ പ്രസ്താവിക്കുന്നു. വിദ്യാഭ്യാസരീതിയല്ല ഇന്നത്തെ വീക്ഷണരീതിതന്നെ മേൽപ്പറഞ്ഞതാണെന്നുള്ളതാണു് വാസ്തവം.

ജനസമുദായത്തിൽ വ്യവസായികൾ ഉണ്ടായിരുന്നേ മതിയാവൂ. പക്ഷേ അതുപോലെതന്നെ വിശ്രമം അനുഭവിക്കുന്ന ഒരു വർഗ്ഗവും തീർച്ചയായും ഉണ്ടായിരിക്കേണ്ടതാണെന്നു് റെനൺ ((Renan) തന്റെ മധുരമായ യുക്തിയോടെ ചൂണ്ടിക്കാണിക്കുന്നുണ്ടു്. ജീവിതം നടത്തിക്കൊണ്ടുപോകുന്നതിനുള്ള വ്യാപാരങ്ങളിൽനിന്നൊഴിഞ്ഞു്, രമണീയവും, പ്രയത്നസാദ്ധ്യവുമായ അതിന്റെ നേട്ടങ്ങളെ നിലനിർത്തുന്നതിനും പ്രയോജനത്തെ ബലികഴിച്ചുപോലും സുഭഗതയെ പുലർത്തി പരിരക്ഷിക്കുന്നതിനും ഈ വർഗ്ഗം ആവശ്യമാണെന്നാണു് അദ്ദേഹത്തിന്റെ അഭിപ്രായം.

വിശ്രമം അനുഭവിക്കുന്ന ഈ വ്യുൽപ്പന്നമതികളുടെ (Intellectuals) വർഗ്ഗമാണു് സമുദായത്തെ പരിഷ്കരിക്കുന്നതു്. അവരുടെ ജീവിതത്തെ മറെറാരുതരത്തിൽ സാധൂകരിക്കാൻ അവരോടു് ആർക്കും ആവശ്യപ്പെടാവുന്നതല്ല. മിക്ക കലാകാരന്മാരും ചിന്തകന്മാരും അവരുടെ ജീവിതത്തെ സാധൂകരിച്ചിട്ടില്ല പലപ്പോഴും അവരുടെ കാലത്തിനു് അവരെ മനസ്സിലാക്കാൻ സാധിക്കാതെയാണിരുന്നിട്ടുള്ളതു്. പൗരസംസ്കാരത്തിന്റെ ഒരു അപരിത്യാജ്യഘടകം സ്വതന്ത്രമായ ഈ പാരമ്പര്യത്തിൽ ജീവിക്കുന്ന വർഗ്ഗമാണെന്നു റെനൺ വിചാരിക്കുന്നു.

ക്ലൈവ്ബെൽ തന്റെ Civilization എന്ന ഗ്രന്ഥത്തിൽ ഒരു പടികൂടി കടന്നു്, മേൽപ്പറഞ്ഞ സ്വാതന്ത്ര്യജീവിത പാരമ്പര്യത്തിനുവേണ്ട പരിശീലനം നൽകുന്നതിനായി ഓരോ വർഷത്തിലും ഓരോ സംഘം വിദ്യാർത്ഥികളെ തിരഞ്ഞെടുക്കണമെന്നു് അഭിപ്രായപ്പെടുന്നു. അവരുടെ നിർബ്ബാധജീവിതമായിരിക്കണം സമുദായത്തിന്റെ ലക്ഷ്യം.

അഥീനിയൻ വ്യുൽപ്പന്നമതികളെ പോററിവന്നതു് അവിടത്തെ അടിമകളാണു്. ഫ്ളോറൻസ് നഗരത്തിന്റെ സംസ്കാരോൽക്കർഷത്തിനു കാരണം വോട്ടവകാശമില്ലാത്ത "പ്രോലിറേറിയൻ" വർഗ്ഗമായിരുന്നു. വെറും ആദിമവർഗ്ഗങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുന്ന എസ്കിമോകളും മൃഗങ്ങളും മററുമാണു് സമത്വത്തിൽ അന്തർഭവിക്കുന്ന സമുദായനീതി അനുഭവിക്കുന്നതു്. അടിമകൾക്കു പകരം, വ്യുൽപ്പന്നമതികൾക്കുവേണ്ടി സുഖസൗകര്യങ്ങൾ ബലികഴിക്കുന്ന ഒരു വർഗ്ഗമാണു് ഇന്നു വേണ്ടിയിരിക്കുന്നതു്.

വൻപിച്ചശമ്പളങ്ങൾ വാങ്ങുന്നവർ വിശ്രമികളാണെന്നു കരുതണമെന്നില്ല. തുച്ഛമായ വേലക്കൂലി വാങ്ങുന്നവരെപ്പോലെതന്നെ അവരും അടിമകളാണു്. തങ്ങൾക്കിഷ്ടമില്ലാത്തതും, വേണ്ടാത്തതുമായ ജോലികൾ പലതും ചെയ്യാതെ നിർവ്വാഹമില്ല. ഇഷ്ടമുള്ളതും വേണ്ടതുമായ ജോലി ശരിയ്ക്കു ചെയ്താൽ തക്ക കൂലിയുമില്ല.

ക്ലൈവ്ബെൽ തുടരുന്നു: ബോൾഷേവിസം പൊതുജനാഭിപ്രായത്തെയാണു് അടിസ്ഥാനപ്പെടുത്തിയിരിക്കുന്നതെന്നു് അതിന്റെ ഉത്തമമിത്രങ്ങൾപോലും പറയുക

യില്ല. റഷ്യയിൽ അല്പം ചില ദുഷ്ടമനസ്സുരായ ആളുകൾ സേച്ഛാധിപത്യം സ്ഥാപിക്കയും, അതു് പ്രയോഗിച്ചുകൊണ്ടിരിക്കയും ചെയ്യുന്നതു് മററു നാട്ടുകളിലെ നിർഭാഗ്യരായ ഭരണാധികാരികളുടെ അസൂയയ്ക്കു് കാരണമായിത്തീൎന്നിട്ടുണ്ടു്. അഗസ്റ്റസ്സാകട്ടെ, ലെനിനാകട്ടെ, മുസ്സോളിനിയോ നെപ്പോളിയനോ ആകട്ടെ, ഭരിക്കുന്നതിനു് അവർ തങ്ങളുടെ ചുററും കുറെ സമത്ഥരും, ചുണയുള്ളവരുമായ ആളുകളെ ശേഖരിക്കുന്നു. ഇവൎക്കു് അധികാരവും ആഗ്രഹങ്ങളുമുണ്ടു്. അവർ ആഗ്രഹിക്കുന്നതു് പരിഷ്കാരസാധകമായ ജീവിതസുഭഗതയാണു്. മാധുൎയ്യവും, പ്രകാശവും സേച്ഛാചാരികളായ ഭരണാധികാരികളുടെയും, അധികാരചോരന്മാരുടെയും രാജധാനികളിൽ നിന്നാണു് ഉൽഭവിക്കുന്നതെന്നുള്ളതിനെപ്പററി സംശയിക്കുകയേ വേണ്ട.

ക്ലൈവ്ബെല്ലിനെ വിട്ടിട്ടു് വ്യുല്പന്നമതികളുടെ ജീവിതയാഥാത്ഥ്യം എന്തായിരുന്നു എന്നു് പരിശോധിക്കുകതന്നെ.

ധാരാളം വിദ്യാഭ്യാസവും, സുസംസ്കൃതമായ ബുദ്ധിയും, മനോവികാസവും സിദ്ധിച്ചവരെയാണു് വ്യുല്പന്നമതികൾ എന്നു പറഞ്ഞുവരുന്നതു്. എല്ലാ രാജ്യങ്ങളിലും ഇവരുണ്ടു്. ഇന്നത്തെ ഇംഗ്ലണ്ടിലും അമേരിക്കയിലും ഇവരുടെ സമൃദ്ധിതന്നെയാണുള്ളതെന്നു് പ്രത്യക്ഷവുമാണു്. അവരുടെ ഗ്രന്ഥങ്ങൾ ലക്ഷക്കണക്കിനു വിററഴിയുന്നു. ആദ്യം മുതൽ ഇന്നുവരെ അവർ തുടരെ കൂകുകയും കത്തിക്കരിയ്ക്കയും ചെയ്തുകൊണ്ടിരുന്നിട്ടുണ്ടു്. പക്ഷെ സംഭവങ്ങൾ അവരുടെ പ്രതീക്ഷകളെ വകവയ്ക്കാതെ, അല്ലെങ്കിൽ അങ്ങനെയൊരു കൂട്ടരുണ്ടെന്നുള്ള കഥപോലും അറിയാതെ അവരുടെ വഴിയ്ക്കങ്ങുപോവുകയാണു് ചെയ്തിട്ടുള്ളതു്.

ഉദാഹരണമായി, സമുദായത്തെ നന്നാക്കാൻ പുറപ്പെട്ടതിന്റെ ആപത്തു സോക്രട്ടീസിൽനിന്നു് പ്ലേറേറാ മനസ്സിലാക്കി. അദ്ദേഹത്തിന്റെകാലത്തു് അദ്ദേഹമാരാണെന്നും എന്താണെന്നും പലരും അറിഞ്ഞില്ല. പക്ഷെ അനന്തരകാലങ്ങളിൽ അദ്ദേഹം അനശ്വരസത്വനായിക്കലാശിക്കയുംചെയ്തു. രാജ്യതന്ത്രജ്ഞന്മാർ, വാഗ്മികൾ, ഭടന്മാർ, ഭരണാധിപന്മാർ എന്നിങ്ങനെ ഒട്ടേറെ ശിഷ്യന്മാർ പ്ലേറേറായ്ക്കുണ്ടായിരുന്നു. എന്നാൽ അവരിൽ ഒരുത്തൻപോലും ആ പ്ലേറേറാണിക്കു് ആദശത്താൽ പ്രേരിതനായിരുന്നില്ല. മദ്ധ്യകാലങ്ങളിൽ വ്യുൽപ്പന്നമതികൾ വെളിയിലിറങ്ങാതെ ക്രൈസ്തവവിഹാരങ്ങളിൽതന്നെ കതകടച്ചിരുന്നു മതത്തെപ്പററി കണ്ടമാനം എഴുതിത്തള്ളി. അതൊന്നും അന്നുമിന്നും ആക്കും വേണ്ടതാനും.

വ്യുൽപ്പന്നമതികൾ ലോകസംഭവങ്ങളെ ഉൽപ്പാദിപ്പിക്കയും, നിയന്ത്രിക്കയും ചെയ്തപ്പോൾ അവർ കൎമ്മാത്മകമായ ജീവിതം നയിച്ചവരുംകൂടിയായിരുന്നു. കൎമ്മാത്മകതയും, ചിന്താകുശലതയുംകൂടി ഒന്നിച്ചു പ്രവൎത്തിക്കുന്നതാണു് ഇതിനു കാരണം. അത്തരം ആളുകൾ ചരിത്രം സൃഷ്ടിച്ചു. അവ രണ്ടും കാലക്രമത്തിൽ പരസ്പരബന്ധമില്ലാത്ത രണ്ടു ഗുണവിശേഷങ്ങളായിത്തീൎന്നു. അങ്ങനെ മഹാനായ ഫ്രഡറിക്ക് പറഞ്ഞു:—"ഞാനും എന്റെ പ്രജകളും തമ്മിൽ വളരെ സുഖമായിട്ടാണു് കഴിഞ്ഞുപോകുന്നതു്. അവർ തോന്നിയതു് പറയും; ഞാൻ തോന്നിയതു് ചെയ്യും." മേൽകാണിച്ച രണ്ടു ഗുണങ്ങളും തന്നിൽതന്നെ സമ്മേളിപ്പിച്ചിരുന്ന അവസാന യൂറോപ്യൻ നെപ്പോളിയനായിരുന്നത്രെ. അതിനൊക്കെ വളരെ മുൻപു് സോളൻ, പെരിക്ലിസ്, അലക്സാൻഡർ, സീസർ, ഷാർ

ലിമെയിൻ, എന്നിവരെ കാണാം; ഏഷ്യയിലാണെങ്കിൽ, ബുദ്ധൻ, അശോകൻ, ശങ്കരൻ, അക്ബർ മുതലായവരും. പക്ഷെ ഷാർളിമെയിനും, അക്ബറും വ്യുൽപ്പന്നമതികളുടെകൂട്ടത്തിൽപെടുകയില്ല. കാരണം, അവർ നിരക്ഷരന്മാരായിരുന്നു.

അക്കഥയെല്ലാം മാറി മറിഞ്ഞെല്ലാ. കർമ്മശക്തിയും വ്യുൽപ്പന്ന ബുദ്ധിയുംവേർപിരിയാനുള്ള ഒരു പ്രധാന കാരണം ഡെമോക്രസിയാണ്. അതിൽ അതിരററു വിശ്വസിക്കുന്ന പാശ്ചാത്യർക്കു തന്നെയും അതിൻെറ രീതികളോടു് കൂടുതൽ മമതയൊന്നുമില്ല. വിദ്യാഭ്യാസം എല്ലാവർക്കും നൽകപ്പെട്ടതിൻെറ ഫലം അവരുടെ അഭിപ്രായത്തിൽ, ഭരണാധികാരം "അനഭ്യസ്തവിദ്യ"രുടെ കൈവശം ചെന്നുചേർന്നു എന്നുള്ളതാണ്—അതായതു് വിദ്യാഭ്യാസം ഉണ്ടെങ്കിലും ഇല്ലാത്തവരുടെ കൈവശമെന്നുസാരം.

ഇംഗ്ലീഷ്കാർ വ്യുൽപ്പന്നമതികളോടു പെരുമാറിയിട്ടുള്ളരീതിനോക്കിയാൽ ബഹുരസമാണ്. അന്നന്നു വെട്ടുന്ന വാളിനു് എണ്ണയിടുന്നതിൽ കവിഞ്ഞൊരു ജീവിതതത്വശാസ്ത്രം അവർക്കില്ല. ഒന്നാമതായിത്തന്നെ ഇംഗ്ലീഷ്കാർക്കു് തലച്ചോറിനെപ്പററി അത്രയേറെ ബഹുമാനമൊന്നുമില്ല; അല്പം ഭയവുമാണ്. കാരണം വ്യക്തം—അവർക്കു് അതൊരു ദേശീയഗുണവിശേഷമല്ല. അതിനാൽ ഭരണനയങ്ങളെനിയന്ത്രിക്കാൻ അവർ വ്യുൽപ്പന്നമതികളെ അനുവദിക്കാറില്ല. വേണ്ടടത്തോളംമാത്രം ഉപയോഗിക്കും; ഇല്ലെങ്കിൽ ഉപേക്ഷിക്കും.—ഇതാണവരുടെ സമ്പ്രദായം. പറഞ്ഞാൽ കേൾക്കാത്ത സ്വഭാവം കാട്ടിയാൽ അവർ അതിനെ വിഗണിക്കും, അല്ലെങ്കിൽ പീഡിപ്പിച്ചുനോക്കും, അതും പററിയില്ലെങ്കിൽകൈമടക്കികീശയിലാക്കും. അതെങ്ങനെയായാലും, വ്യുൽപ്പന്നമതികളുടെ ഉൽബോധനങ്ങളൊന്നും ഗൗനിക്കാതെതന്നെ അവരുടെ സാമ്രാജ്യം വളന്നു എന്നുമാത്രമേ അറിയേണ്ടൂ.

ഇംഗ്ലണ്ടിലെ വ്യുൽപ്പന്നമതികൾക്കു് എന്താണു് പററിയതു്? ബേക്കൺജയിലിൽ കയറി—കയറിയില്ല, എന്ന മട്ടായി. "പേടിയട്ട്കിങ്ങ്" എഴുതിയ ബോളിങ്ങ്ബ്രോക്ക് നാടു കടന്നു. ബക്ക് ഒരു കക്ഷിയെ സൃഷ്ടിച്ചു; പക്ഷെ അദ്ദേഹത്തിനു് അതിനുള്ളിൽ സ്ഥാനം നൽകപ്പെട്ടില്ല. ഷെല്ലിയെ ഒന്നുകിൽ ഇംഗ്ലീഷ്കാർ മനസ്സിലാക്കിയില്ല, അല്ലെങ്കിൽ തികച്ചും മനസ്സിലാക്കി. അതിനാൽ അദ്ദേഹം നാടുവിട്ടാലല്ലാതെ തങ്ങൾക്കു രക്ഷയില്ലെന്നു അവർ കണ്ടു. ബൈറൺെറ കൊള്ളരുതായ്മകളെല്ലാം അവർക്കുണ്ടു്. പക്ഷെ ബൈറണെ അവർ നിരാശനും, നിരാധാരനുമാക്കി. ഓസ്കാർ വൈൽഡ് അവർക്കു് തൽക്കാലത്തെ ഒരു കളിപ്പാട്ടം മാത്രമായിരുന്നു.

ബെർണാഡ് ഷായും, എച്ച് ജി. വെൽസും അടുത്ത കാലത്തെ രണ്ടു് രസികൻ നേരമ്പോക്കുകളാണ്. ഷാ ഒരു വലിയ സോഷ്യലിസ്റ്റാണ്. പക്ഷെ ഇംഗ്ലീഷുകാർ അദ്ദേഹത്തെ മനസ്സിലാക്കിയതിൽ കൂടുതലായി അവരെ അദ്ദേഹം മനസ്സിലാക്കി. ഫലമോ? തൻെറ അളവററ ധനമെല്ലാം വളരെ വളരെ സൂക്ഷ്മബുദ്ധിയോടെ നിക്ഷേപിച്ചുകൊണ്ടു്, ലക്ഷപ്രഭുവിൻെറ യാതനകളെപ്പററി നിലവിളിക്കയായിരുന്നു അദ്ദേഹത്തിൻെറ തൊഴിൽ. വെൽസും, റസ്സലും വ്യുൽപ്പന്നമതികളുടെ ഭരണത്തിനുവേണ്ടി വാദിച്ചിട്ടുണ്ടു്. താൻ

സ്വപ്നം കണ്ട ലോകരാഷ്ട്രം ഒരു പക്ഷെ നടപ്പിൽ വരുന്നക്കുമോ എന്നു് സംശയിക്കാറായപ്പോഠം വെൽസിൻെറ ഭാവം മാറി; റസ്സൽ യുദ്ധത്തിനിടയിൽ ജയിലിലുമായി. വേറെയും പലരുടെയും അനുഭവങ്ങഠം ഇക്കൂട്ടത്തിൽ പറയാനുണ്ടു്. ചുരുക്കത്തിൽ, തിരുമണ്ടന്മാർക്കാണു് സ്ഥാനം. മടാത്തരത്തിൽ രക്ഷയുണ്ടു്!

മററു ചിലർ പറയുന്നു, വ്യൽപ്പന്നമതികഠം ലോകകാര്യങ്ങളുമായി ബന്ധപ്പെടാതെ അകന്നുനിന്നു് നിരീക്ഷിക്കുന്നതാണു് സമുദായത്തിനു് നല്ലതെന്നു്. അതിനവർക്കു് വിശ്രമവും, ബാദ്ധ്യതകളൊന്നുമില്ലാത്ത സ്വാതന്ത്ര്യവും അനുവദിക്കേണ്ടതു് സമുദായമാണു്. ഇതാണല്ലോ ആദ്യം മുതൽ പറയുന്നതു്.

വ്യൽപ്പന്നമതികഠം സ്വർണ്ണംപോലെയാണു്. സ്വർണ്ണം ശരീരത്തിലുണ്ടായിരുന്നാൽ അതു് സാന്നിദ്ധ്യമാത്രത്താൽതന്നെ ശരീരത്തെ ശുദ്ധമാക്കിക്കൊണ്ടിരിക്കും. എത്രമാത്രമെന്നു് അളന്നുതിട്ടപ്പെടുത്തുക എളുപ്പമല്ല. എങ്കിലും അതിൻെറ ശക്തി ശരീരത്തിൽ പ്രസരിക്കാതിരിക്കയുമില്ല. വ്യൽപ്പന്നമതികഠം ഇങ്ങനെയാണു് സമുദായത്തിന്മേൽ പ്രവൎത്തിക്കുന്നതു്. ഒരു ഷായോ, വെൽസോ സമുദായത്തിൽനിന്നു് അകന്നു നിന്നാൽ അവക്കു് സമുദായദോഷങ്ങളെ സ്വാൎത്ഥവികാരസ്പർശം കൂടാതെ വേണ്ടതരത്തിൽ കാണുന്നതിനും ചൂണ്ടിക്കാണിക്കുന്നതിനും കഴിയും. മഹർഷികളോ, മഹർഷികല്പന്മാരായ ആളുകളോ രാജ്യകാര്യങ്ങളിൽ മഹാരാജാക്കന്മാരെ ഉപദേശിച്ചുകൊണ്ടിരുന്നതായി പുരാണങ്ങളിൽ കാണാം. മഹാത്മാഗാന്ധിയും അങ്ങനെയൊരുനില സ്വീകരിക്കാതിരുന്നില്ല. ഇതാണു് ലോകകാര്യങ്ങളിൽ വ്യൽപ്പന്നമതികഠംക്കുള്ള യഥാൎത്ഥമായ സ്ഥാനം. അവരുടെ അഭിപ്രായം തൽക്കാലം സ്വീകരിക്കപ്പെട്ടില്ലെന്നിരുന്നാൽതന്നെയും ക്രമേണ അതിൻെറ ശക്തി സമുദായശരീരത്തിൽ പ്രസരിച്ചുകൊണ്ടു തന്നെയിരിക്കും. ലോകം ഏകഭരണത്തിൻകീഴിലാകണമെന്നുള്ള ആശയം ഇന്നു പൊതുവേ സ്വീകരിക്കപ്പെട്ടിട്ടുണ്ടെന്നുള്ളതിൽ സംശയമില്ലല്ലോ.

ഒരു പക്ഷെ പുരാതന കാലങ്ങളിൽ ഇന്ത്യയിലും ഈജിപ്റ്റിലും ഓരോ ബ്രാഹ്മണസമുദായം ഉണ്ടായിരുന്നതിനു കാരണം വ്യൽപ്പന്നമതികളുടെ ആവശ്യം അന്നുള്ളവർ അറിഞ്ഞിരുന്നു എന്നുള്ളതായിരിക്കാം. ബ്രാഹ്മണരെ രക്ഷിച്ചു വന്നതു് സമുദായവുമായിരുന്നു റെനൺ തുടങ്ങിയവർ വ്യൽപ്പന്നമതികളുടെ കൎത്തവ്യവും, സമുദായത്തിനു് അവരോടുള്ള ബാദ്ധ്യതയും വെളിപ്പെടുത്തിയതു് വെറും യാദൃച്ഛികമായിട്ടായിരിക്കയില്ല. ശ്രേയാനുഷമായ ജീവിതസംവിധാനം വേണമെന്നു തോന്നുന്ന സമുദായങ്ങഠം വ്യൽപ്പന്നമതികളുടെ ആവശ്യവും അവരോടുള്ള ബാദ്ധ്യതയും മനസ്സിലാക്കി പ്രവൎത്തിക്കേണ്ടിവരുമെന്നാണു് അദ്ദേഹം പറഞ്ഞതിൻെറ സാരം. ജീവിതം യാതൊരു സംവിധാനവും കൂടാതെ കഴിഞ്ഞുമറിഞ്ഞ കാലം ഇന്നത്തേപ്പോലെ മറെറാരിക്കലും ഉണ്ടായിട്ടില്ലല്ലോ.

# സാമുദായികവിപത്ത്

## എസ്. പരമേശ്വരൻ

ജനസംഖ്യാസംബന്ധിച്ചുള്ള സ്ഥിതിവിവരക്കണക്കുകളൊന്നോടിച്ചു നോക്കിയാൽ മതി, സ്ത്രീകളുടെ സംഖ്യയാണ് പുരുഷന്മാരുടേതിനെ അപേക്ഷിച്ച് പെരുകിക്കൊണ്ടിരിക്കുന്നതെന്ന് മനസ്സിലാകുവാൻ. ഇപ്പോൾത്തന്നെ 'അപകടമേഖല'യിലായിക്കഴിഞ്ഞിരിക്കുന്ന മനുഷ്യസമുദായത്തെ ഈ ആക്കംതെററിയുള്ള ഗതി, അനുനിമിഷമെന്നോണം ഒരു വലിയ വിപ്ലവത്തിന്റെ ഒത്ത നടുവിലേയ്ക്കു വലിച്ചുകൊണ്ടുചെല്ലുകയാണ്. ഈ വിപ്ലവം ഒഴിവാക്കിയില്ലെങ്കിൽ, അതിന്റെ അവസാനമെങ്ങിനെയിരിക്കുമെന്ന് ചിന്തിക്കുന്നതിന് വഹിയതന്നെ. എന്തെന്നാൽ—"Hell holds no fury like a woman scorned." അപ്പോൾ തങ്ങളുടേതല്ലാത്ത കുററംകൊണ്ടു നൈരാശ്യത്തിലേയ്ക്കു തള്ളിവിടപ്പെടുന്ന സ്ത്രീകളുടെ സംഖ്യ നിരവധിയായാലത്തെ കഥ എന്തായിരിക്കും? ഇങ്ങനെയൊരു നിലവരുവാൻ കാരണമെന്തെന്നും, ഈ വിപ്ലവം ഒഴിവാക്കാൻ വല്ല ഉപായവുമുണ്ടോ എന്നും കുറഞ്ഞൊന്നു ചിന്തിക്കാം.

'സകല ജീവരാശികളിലുംവച്ച് ഏററവും ഉൽകൃഷ്ടനാണ് താൻ' എന്നാഭിമാനിച്ചുപോന്ന പുരുഷന് അവന്റെ പങ്കാളിയായിക്കഴിഞ്ഞുപോന്ന സ്ത്രീവർഗ്ഗത്തെയും ഒന്നിടിച്ചുപറഞ്ഞ്, തരംതാഴ്ത്തണമെന്നുതോന്നി. (തന്റെ സ്ഥാനത്തെക്കുറിച്ച് സംശയംതോന്നുമ്പോഴാണല്ലോ ഒരുവൻ മററുള്ളവരെ ഇടിച്ചു പറയുവാൻ മുതിരുന്നതു്.) തൽഫലമായി പുരുഷൻ ആ വർഗ്ഗത്തെ 'അബലാവർഗ്ഗം' എന്നു വിളിച്ചുതുടങ്ങി. ഇതിന്റെ പരിണതഫലമെന്തായിരിക്കുമെന്ന് അവൻ അന്ന് വിചാരിച്ചിരിക്കുവാനിടയില്ല. 'ആരു പറഞ്ഞു; പറഞ്ഞതു ശരിയാണോ' എന്നന്വേഷിക്കാൻ ബുദ്ധിമുട്ടാതെ 'കേട്ടതങ്ങു പരത്തുക' എന്നതാണല്ലോ കിംവദന്തിക്കാരുടെ പ്രമാണം. അല്ലാ കിംവദന്തിക്കാരനല്ലാത്ത മനുഷ്യനുമുണ്ടോ? ചുരുക്കത്തിൽ, അബല എന്ന പേര് സ്ത്രീക്കു പര്യായമായിത്തീർന്നു; ഇന്നും അങ്ങിനെയിരിക്കുകയാണ്. സ്ഥിതിവിവരക്കണക്കുകൾ വിളിച്ചോതുന്നുണ്ട്, സ്ത്രീകളാണ് പുരുഷന്മാരെക്കാൾ ദീർഘായുസ്സുള്ളവരെന്ന്. അപ്പോൾ, മരണഗർത്തത്തിനടുത്തെത്തിയ ഒരുവനാണ്, അടുത്തു നിൽക്കുന്ന ഒരുവളെ നോക്കി "അബലേ" എന്നു വിളിക്കുന്നതു്.

പരിതഃസ്ഥിതികൾ ഇരുകൂട്ടർക്കും തുല്യമായിരിക്കെ ഏതു വർഗ്ഗത്തിലാണോ അധികം മരണമുണ്ടാകുന്നതു് അതാണല്ലോ മറേറതിനെക്കാൾ ദുർബ്ബലമായതു്. ഈ വാദഗതി സ്വീകരിക്കുന്നതായാൽ മനുഷ്യരിൽ പുരുഷന്മാരാണ് ബലഹീനരെന്നു സിദ്ധിക്കും. ഭ്രൂണാവസ്ഥയിൽപ്പോലും അങ്ങിനെയാണ്. ജനനത്തിനുമുമ്പുള്ള മരണങ്ങൾ നൂറു സ്ത്രീസന്താനങ്ങൾക്ക് നൂററമ്പതു പുരുഷസന്താനങ്ങളും, ചാപിള്ളകളുടെ കണക്കു യഥാക്രമം നൂററിന്, നൂററിനാൽപതു് എന്ന വിധത്തിലുമാകുന്നുവെന്ന് സ്ഥൂലമായി പറയാം.

പുരുഷന്മാർ അദ്ധ്വാനിക്കുന്നു; ബൃഹദ്ഗ്രന്ഥങ്ങൾ രചിക്കുന്നു; ഉത്തമ കാവ്യങ്ങൾ ചമയ്ക്കുന്നു: സയൻസിനുവേണ്ടി മരിക്കാൻ തയ്യാറാവുന്നു. അവരുടെ ഇടയിൽത്തന്നെയാണു് അതിബുദ്ധിമാന്മാരും അസാധാരണമായ കായബലമുള്ള ഗംഭീരന്മാരും ഉണ്ടാകാറു്. ഇക്കൂട്ടത്തിൽ സ്ത്രീകളെ അധികമായി കണ്ടുമുട്ടാത്തതെന്തുകൊണ്ടെന്നു ചോദിച്ചാൽ, അവരെ ആ വഴിക്കു പ്രവർത്തിക്കുവാനനുവദിക്കാത്തതുകൊണ്ടു്, എന്നായിരിക്കും മറുപടി. പുരുഷന്മാരുടെ ഇടയിൽത്തന്നെയാണു് കൂടുതൽ കുററവാളികളും, ഭ്രാന്തന്മാരും, മഹാവ്യാധിക്കാരുമെല്ലാം. ആത്മഹത്യക്കാരുടെ കണക്കുനോക്കിയാലോ? അവിടെയും പുരുഷന്മാരാണു് അധികം. വൈഷമ്യങ്ങളിലും നൈരാശ്യത്തിലും കിടന്നു നട്ടംതിരിയുന്ന കൂട്ടരെക്കാണുന്നില്ലെ? അവരിലധികവും പുരുഷന്മാരാണു്. ഒരു ദുർഘടഘട്ടം പുരുഷനെയാണു് കൂടുതൽ വലയ്ക്കുന്നതു്; സ്ത്രീയെ അത്രത്തോളമില്ല. സ്ത്രീയുടെ കൂടപ്പിറവിയാണു് അവളുടെ സഹനശക്തി. ശസ്ത്രക്രിയയ്ക്കു വിധേയനാവുക, പേഴ്സ് നഷ്ടപ്പെടുക, തൊഴിലിനു വല്ല മോശവും സംഭവിക്കുക, എന്നീ അവസരങ്ങളിൽ അതനുഭവിക്കേണ്ടിവരുന്ന പുരുഷൻ എത്രമാത്രം പരിഭ്രാന്തനായിത്തീരുന്നു. നേരെ മറിച്ചു് അതനുഭവിക്കേണ്ടിവരുന്ന സ്ത്രീ ഇത്രയേറെ പാരവശ്യം പ്രകടിപ്പിക്കുന്നില്ലതന്നെ. ഒട്ടും കലുങ്ങാത്ത മട്ടിൽ സ്ത്രീ വർത്തിക്കുമെന്നു പറയുന്നില്ല; പുരുഷനെപ്പോലെ വിഷമിച്ചു വശാവുകില്ല എന്നേ വിവക്ഷയുള്ളു.

ശരീരത്തിന്റെ ആന്തരഘടന—രാസഘടനയും മററും—നോക്കുകയാണെങ്കിൽ പുരുഷന്റെ നിലയെക്കാൾ എത്രയോ മെച്ചമാണു് സ്ത്രീയുടേതു്. രോഗങ്ങളെ തടുത്തുനിർത്തുവാനും കൂടുതൽ പ്രാപ്തിയുള്ളതു് സ്ത്രീയുടെ ശരീരത്തിനാണു്. അവളുടെ ശരീരത്തിൽ കൂടുതൽ സെക്സ്ഹാർമോൺസുണ്ടു്; കാൽഷിയം, നൈട്രജൻ, വൈററ്കാർപ്പസ്സൽസ്, വൈററാമിൻസ് എന്നിവയെല്ലാംതന്നെ പുരുഷന്റെ ശരീരത്തിലുള്ളതിനേക്കാൾ അധികമുണ്ടു്. ഇതൊക്കെ ഉണ്ടായിരുന്നിട്ടും അവൾ അബലയാണത്രെ!

സ്ത്രീകളെന്തിനാണക്കാര്യം വകവച്ചുതന്നിരിക്കുന്നതു്? "കഴുത്തിനു ചുററും നാക്കു"ള്ള ഇക്കൂട്ടർ ഈ അവഹേളനവും സഹിച്ചു് ഇങ്ങനെ അടങ്ങിയിരിക്കണമെങ്കിൽ വല്ല 'കോളും' കണ്ടിരിക്കണമല്ലോ. അതിതാണു്. ഇതൊന്നു സഹിച്ചാൽ മതി, അവർക്കു സുഖമനുഭവിക്കാം. അദ്ധ്വാനമേറെയുള്ള പ്രവൃത്തിയൊന്നും തങ്ങളെക്കൊണ്ടാവില്ല എന്നു് ഒഴിഞ്ഞുമാറാം അവർക്കു്. അങ്ങനെയിരിക്കെ ഇക്കാര്യത്തിന്റെ സത്യാവസ്ഥ ബോദ്ധ്യമാക്കുവാൻ സ്ത്രീകളുണ്ടോ ശ്രദ്ധിക്കുന്നു? പുരുഷന്റെ മിഥ്യാഭിമാനമുണ്ടോ അക്കാര്യം സമ്മതിച്ചുകൊടുക്കുന്നു?

സ്വതവേ ദുർബ്ബലനായ പുരുഷൻ അവന്റെ ജീവിതദൈർഘ്യം തേച്ചുരച്ചു കളയുകകൂടി ചെയ്യുന്നുണ്ടു്. തീവ്രയത്നംകൊണ്ടു് അവന്റെ ശരീരമാകുന്ന യന്ത്രത്തിനു് ക്രമത്തിലധികം തേയ്മാനം ഉണ്ടായിക്കൊണ്ടിരിക്കുകയാണു്. സ്ത്രീയാകട്ടെ അത്യദ്ധ്വാനം എന്ന തകരാറിൽനിന്നു സുരക്ഷിതയായി വർത്തിക്കുന്നു. ആരോഗ്യത്തിനു വേണ്ട അദ്ധ്വാനം അവൾ ചെയ്യുന്നുണ്ടു്; അതു് അവളുടെ ജീവിതം ദീർഘിപ്പിക്കുവാൻ പോരുന്നതാണു്. അവളുടെ ഭർത്താവോ? ഇൻഷ്വറൻസ് പ്രീമിയമെല്ലാം അടച്ചുതീർന്നതോടെ, 'ഹൃദയസ്തംഭന'മെന്നോ

രു സുഖക്കേടില്ലെ, അതുനിമിത്തം കണ്ണടയ്ക്കുന്നു. പാവം! കൺപോള തുറക്കുന്നതിനുവേണ്ട ശക്തിപോലും ശേഷിക്കാതെയാണു് ആ 'അദ്ധ്യാപിനി' മരണമടയുന്നതു്.

പുരുഷന്മാരുടെ ആയുസ്സു് (ശരാശരി വയസ്സു്) കുറഞ്ഞിരിക്കുന്നതിനു കാരണം അവരുടെ പ്രയത്നാധിക്യമാണു്. കുടുംബം പുലർത്തുന്നതിനുവേണ്ടി എന്തെന്തു വൈഷമ്യങ്ങളാണു് അവർ അനുഭവിക്കുന്നതു്. സമ്പാദിക്കുക എന്നതു് അത്ര സുഗമമായ ഒരു സംഗതിയല്ല. തിക്കുംതിരക്കും, എല്ലാ സ്ഥലത്തിലുമധികമായി, അവിടെയുമുണ്ടു്. പലരും അവിടെ അവശരായി വീണു് അകാലമൃത്യുവന്നിരയാകുന്നുമുണ്ടു്. പക്ഷെ, സ്ത്രീകൾ ഇതൊക്കെ ശ്രദ്ധിക്കാറുണ്ടോ? ശ്രദ്ധിച്ചാൽത്തന്നെ അതിനനുസരണമായാണോ അവർ ജീവിക്കുന്നതു്? ഭർത്താവിന്റെ വരുമാനവും ഭാര്യയുടെ ജീവിതത്തോതും ഒന്നു താരതമ്യപ്പെടുത്തിനോക്കിയാൽ ഇക്കാര്യം സ്പഷ്ടമാവും. അവൾക്കു വേണ്ട കാര്യങ്ങൾ നടത്തിക്കൊടുക്കുന്നതിനും, ഒരു കൂട്ടുകാരനായി കഴിയുന്നതിനും ഉപകരിക്കുന്ന ഒന്നാണു് പുരുഷവ്യക്തി. പക്ഷെ, അവൾക്കുവേണ്ടി പാടുപെട്ടു് അവൻ സ്വജീവിതദൈർഘ്യം തന്നെ വളരെച്ചുരുക്കുന്നുണ്ടെന്നു് അവൾ ഗ്രഹിക്കുന്നില്ല; ആ കൂട്ടുകെട്ടു അധികകാലം നിലനില്ക്കുകയില്ലെന്നും ഗൌരവത്തോടെ വീക്ഷിക്കപ്പെടേണ്ട ഒരു കാര്യമാണിതു്. പുരുഷന്മാർ ഇത്രവേഗം മരണവക്ത്രത്തിൽ ചെന്നു ചാടാതിരിപ്പാൻ വല്ല പരിപാടിയും രൂപവൽക്കരിക്കേണ്ടതാണു്. അല്പകാലത്തേയ്ക്കുമാത്രം നിലനില്ക്കുന്ന ഒരുയന്റാജീവിതത്തോതും ഇൻഷ്വറൻസിലും മറ്റും നിന്നു ലഭിച്ചേയ്ക്കാവുന്ന ഒരു നല്ല തുകയും മാത്രമാണോ ഒരുവൾ അവളുടെ ഭർത്താവിൽനിന്നു പ്രതീക്ഷിക്കുന്നതു്. 'ഇണപിരിഞ്ഞ' ഒരു ദീർഘജീവിതത്തിനു് സമാധാനമരുളുവാൻ അവ പര്യാപ്തങ്ങളാണോ?

പുനർവിവാഹത്തിനൊരുമ്പെടാത്ത ഒരു സ്ത്രീയുടെ ജീവിതത്തിൽ എട്ടു വർഷക്കാലം വൈധവ്യമായിരിക്കുമെന്നാണു് സ്ഥിതിവിവരക്കണക്കുകൾ വെളിവാക്കുന്നതു്. ഇതിനു കാരണം രണ്ടുണ്ടു്. സ്ത്രീകളുടെ ആയുർദൈർഘ്യം പുരുഷന്റേതിനെക്കാൾ നാലുകൊല്ലം അധികമാണെന്നതു് ഒന്നു്; ഒരു ഭാര്യയ്ക്കു അവളുടെ ഭർത്താവിനെക്കാൾ മിക്കവാറും നാലു് വയസ്സു കുറഞ്ഞിരിക്കുമെന്നതു് രണ്ടാമത്തേതും (രണ്ടും ശരാശരിക്കണക്കുകളാണേ!). തൽഫലമായി ഉണ്ടാകുന്നതാണു് എട്ടുകൊല്ലത്തെ വൈധവ്യം! ശരാശരി ആയുഷ്ക്രമം ഓരോ രാജ്യത്തിലും ഓരോന്നാണു്. പുരുഷന്റെ ശരാശരി ആയുസ്സുണ്ടല്ലോ, ആ വയസ്സുകഴിഞ്ഞു് അഞ്ചോ ആറോ വയസ്സുകൂടി പ്രായംചെന്ന സ്ത്രീകളെക്കുറിച്ചുള്ള സ്ഥിതിവിവരക്കണക്കുകളൊന്നു പരിശോധിച്ചാൽക്കാണാം, അവരിൽ അറുപതഞ്ചു ശതമാനവും ഭർത്താവില്ലാത്തവരാണെന്നു്. ഇതിനു കാരണം, വൈധവ്യമോ, വിവാഹമോചനമോ, അവിവാഹിതത്വമോ ഇവയിലേതുമാകാം.

ഇണപിരിഞ്ഞ സ്ത്രീ! അവളെ ആരു സംരക്ഷിക്കും. അവൾ എങ്ങിനെ കാലക്ഷേപത്തിനു വഴികണ്ടെത്തും? എവിടെ ആരുടെകൂടെയാണു് അവൾ പൊറുക്കുക? ഇതിനു് സ്ഥിതിവിവരക്കണക്കുകാരനോടു ചോദിച്ചാൽ ഒരുപ്രതിവിധി പറയും. അതിനാണു്, "ഓരോ പുരുഷനും, അവനെക്കാൾ എട്ടുവയസ്സു പ്രായം കൂടുതലുള്ള സ്ത്രീ

യെ മാത്രമേ വിവാഹം ചെയ്യാവൂ." ഗണിതശാസ്ത്രജ്ഞന്റെ അയൽക്കാരനായതുകൊണ്ടു് പ്രായോഗികത അയാളുടെ ചിന്താപഥത്തിൽനിന്നു ചിലപ്പോൾ വിട്ടുമാറിപ്പോയെന്നുവരാമല്ലൊ. ഇങ്ങനെ ചെയ്യാമെന്നു തന്നെയിരിക്കട്ടെ. എന്നാലും വൈഷമ്യം അവസാനിക്കുന്നില്ല. എന്തെന്നാൽ 'ഒരു പുരുഷനു് ഒരു സ്ത്രീ'എന്ന ക്രമംവച്ചു നോക്കിയാൽ ബാക്കി വളരെയധികം സ്ത്രീകളുണ്ടായിരിക്കും. സ്ത്രീകളുടെ വർദ്ധിച്ചുവരുന്ന സംഖ്യയെ മുൻനിർത്തി, ഭാര്യമാരെപ്പററി കൂടുതൽ ഉദാരമായ ഒരു തീർപ്പു കല്പിക്കുന്നതിനു് പാർലിമെന്റു് ഒരു ഭേദഗതി നിയമം പാസ്സാക്കണമെന്നു് ഇംഗ്ലീഷുകാരനായ പ്രൊഫസ്സർ ലൌജോയ് അഭിപ്രായപ്പെടുന്നു. "ഏകഭാര്യത്വമെന്ന ക്രൈസ്തവസിദ്ധാന്തത്തിനു് ആധുനികകാലഘട്ടത്തിന്റെ ആവശ്യാനുസരണം മാററംവരുത്തിയേ കഴിയൂ" എന്നു് ബർണ്ണാഡ്ഷാ വളരെക്കാലം മുമ്പുതന്നെ പറഞ്ഞിട്ടുണ്ടു്. ബഹുഭാര്യത്വം ഇതിനൊരു പോംവഴിയാകുകില്ലതന്നെ.

ജാംസാഹേബിനുപോലും ഒരു ഭാര്യതന്നെ അധികമാണെന്ന അഭിപ്രായമാണു് ഈയിടെയായി ഉണ്ടായിരിക്കുന്നതു്. അദ്ദേഹത്തിന്റെ സ്വകാര്യധനം പരിമിതമായിപ്പോയി എന്നതാണിതിനു കാരണം. അങ്ങനെയിരിക്കെ, സാധാരണക്കാരന്റെ കാര്യമോ? ഒന്നിൽകൂടുതൽ ഭാര്യമാരുണ്ടെങ്കിൽ അവനു് അതിനുതക്കവണ്ണം കൂടുതൽ പ്രയത്നിക്കേണ്ടിവരും, ശരീരത്തിന്റെ തേയ്മാനം വളരെയധികമാക്കി, അവൻ ആ ഭാര്യമാരെയെല്ലാം ഒന്നോടെ വൈധവ്യത്തിലേക്കു് വളരെനേരത്തെതന്നെ തള്ളിവിടുകയായി. ചുരുക്കത്തിൽ ബഹുഭാര്യത്വം പോംവഴിയായി സ്വീകരിക്ക വഹിയ, ഇന്നു് ഒരു പുരുഷനു് രണ്ടു ഭാര്യമാർ എന്നു കണക്കാണെങ്കിൽ, അധികം താമസിയാതെ ഓരോ പുരുഷനും ഹൈദ്രബാദിലെ നൈസാമിനെപ്പോലെ പത്തമ്പതു ഭാര്യമാരെ സ്വീകരിക്കേണ്ടിവരും; പിന്നെയും കാലം കുറെ കഴിഞ്ഞാൽ എല്ലാവരും ശ്രീകൃഷ്ണനെപ്പോലെയാകേണ്ടിവരും. അതിനാൽ ബഹുഭാര്യത്വം ഈ ദുർഘടാവസ്ഥയ്ക്കു് ഒരു സമാധാനമാവുകില്ല; നേരെമറിച്ചു് കൂടുതൽ തകരാറിലെത്തിക്കുന്ന ഒരു പദ്ധതിയായിരിക്കും.

പുരുഷന്മാരുടെ അത്യദ്ധ്വാനത്തിനു വിരാമമിടുവാൻ സ്ത്രീകൾ ഉത്സാഹിച്ചാൽ വൈധവ്യം കുറയ്ക്കുവാൻ കഴിഞ്ഞേയ്ക്കും. എങ്കിലും അധികപ്പററുള്ള സ്ത്രീകളെ എന്തുചെയ്യുമെന്ന ചോദ്യം അവശേഷിക്കുന്നു. ശാസ്ത്രജ്ഞന്മാർക്കു മാത്രമേ അതിനൊരു സമാധാനം കണ്ടുപിടിക്കുവാൻ കഴിയൂ. ഭ്രൂണാവസ്ഥയിൽ ആണിനെ പെണ്ണാക്കുവാനും, പെണ്ണിനെ ആണാക്കുവാനും ചില ജന്തുക്കളുടെ കാര്യത്തിൽ സാധിക്കുമെന്നു ഗവേഷണപ്രവർത്തനങ്ങൾ സ്പഷ്ടമാക്കീട്ടുണ്ടു്. തവളയുടെ ഭ്രൂണങ്ങളെ അല്പമൊന്നു ചൂടുപിടിപ്പിച്ചാൽ ആൺകുഞ്ഞുങ്ങളുടെ അനുപാതം വർദ്ധിക്കുമെന്നും, തള്ളത്തവളയെ സമയത്തിനു മുട്ടയിടുവാൻ അനുവദിക്കാതെ, മൂന്നുനാലുദിവസം തടഞ്ഞുനിർത്തിയാൽ അതിന്റെ കുഞ്ഞുങ്ങളെല്ലാം ആണായിപ്പോകുമെന്നും ശാസ്ത്രജ്ഞന്മാർ കണ്ടുപിടിച്ചിരിക്കുന്നു. ഈ വഴിക്കുള്ള ഗവേഷണപ്രവർത്തനങ്ങളുടെ ഫലമായി സന്താനങ്ങളുടെ വർഗ്ഗനിയന്ത്രണം, മനുഷ്യരുടെ കാര്യത്തിലുമാകാം എന്നു വച്ചാൽ ഈ ദുർഘടാവസ്ഥയ്ക്കു് ശാശ്വതമായ ഒരു പരിഹാരമായിരിക്കുമതു്; മുൻപ്രസ്താവിച്ച സാമുദായികവിപ്ലവത്തിൽനിന്നു രക്ഷനേടുവാൻ അതൊന്നേയുള്ളു നമുക്കു് ആശ നൽകുന്നതായ നിവൃത്തിമാർഗ്ഗം.

# അരിസ്റ്റോട്ടിലിന്റെ കാവ്യശാസ്ത്രം

സുകുമാർ അഴീക്കോട്

കലയുടെ കാല്യധർമ്മങ്ങൾക്കെതിരെ ചിന്താനഭസ്സിൽ ആദ്യമായി ഒരു നിർഭീകനാദമുയർത്തിയ ഗ്രന്ഥമാണ് പ്ലേറ്റോവിന്റെ 'റിപ്പബ്ളിക്ക്.' അതിന്റെ ശക്തിയെ മന്ദീഭവിപ്പിച്ച് സാഹിത്യമഹത്വത്തെ അനന്തര രീതിയിൽ വിശദാഭിമുഖം സമാവിഷ്കരിച്ചുകാട്ടിയ ഗ്രന്ഥമത്രേ അരിസ്റ്റോട്ടിലിന്റെ 'കാവ്യശാസ്ത്രം'. പ്ലേറ്റോവിന്റെ ശിഷ്യപ്രവരനാണ് അരിസ്റ്റോട്ടിൽ (ക്രി. മു. 374–322). എങ്കിലും പ്ലേറ്റോവിന്റെ തത്വനിഗമനങ്ങളിൽ പലതും അരിസ്റ്റോട്ടിലിന്ന് അനുമതങ്ങളായിരുന്നില്ല. പ്ലേറ്റോ ഒരു ഗണിതശാസ്ത്രവിത്താണല്ലോ. അതിനാൽ അദ്ദേഹത്തിന്റെ ദർശനത്തിനു ചുറ്റും ആ വിജ്ഞാനത്തിന്റെ പരിവേഷം കാണാം. അരിസ്റ്റോട്ടിലിന്റെ ചിന്തകൾക്കു ചുറ്റുമാവട്ടെ, അദ്ദേഹത്തിന്ന് അഭിമതമായ ജീവശാസ്ത്രത്തിന്റെ മണ്ഡലമാണ് ദർശനീയമായിട്ടുള്ളത്. ശാസ്ത്രപര്യന്തമായ ഈ വീക്ഷണവിഭിന്നത ഈ ഗുരുശിഷ്യരുടെ വിജ്ഞാനബന്ധത്തെ മൌലികമായിത്തന്നെ ബാധിച്ച ഒരു ഘടകമായിരുന്നു. പ്ലേറ്റോ, ഗണിതശാസ്ത്രാനുരോധമായി, ആശയങ്ങളിൽനിന്ന് വസ്തുക്കളിലേക്ക് ചിന്ത വിനിവേശിപ്പിക്കുന്നു; ശിഷ്യനോ, ജീവശാസ്ത്രാനുസാരം, വസ്തുക്കളിൽനിന്ന് ആശയങ്ങളിലേക്കും. ഈ വ്യത്യാസം മൌലികമാണല്ലോ. ഇരുവരുടെയും കാവ്യദൂഷണപരവും കാവ്യപ്രശംസാപരവുമായ അഭിപ്രായങ്ങൾ സ്വസ്വചിന്താഗതികളുടെ മാറാമട്ടുകളാണെന്ന് നാം മനസ്സിലാക്കണം. പക്ഷെ അരിസ്റ്റോട്ടിൽ പ്ലേറ്റോവിനെ നേരിട്ടെതിർക്കുന്നില്ല. ഒരു ശിഷ്യന്റെ വിനയനമ്രതകൊണ്ടോ ഒരു ചിന്തകന്റെ വിചാരാധൃഷ്യതാബോധംകൊണ്ടോ, എന്തോ, അരിസ്റ്റോട്ടിൽ സ്വദേശികന്റെ പക്ഷത്തെ വാങ്നിർദ്ദേശം ചെയ്തുകൊണ്ടല്ല ഖണ്ഡിക്കുന്നത്. മറിച്ച് പ്ലേറ്റോവിന്റെ നാമംപോലും സ്പർശിക്കാതെ പരോക്ഷമായാണ് ശിഷ്യന്റെ ഖണ്ഡനം മുഴുവനും.

പ്ലേറ്റോവിന്റെ കാവ്യോപാലംഭവും അരിസ്റ്റോട്ടിലിന്റെ കാവ്യസംസ്തുതിയും അനുവാചകരായ നമുക്കും അതിവിചിത്രമായിത്തോന്നാൻ വകയുണ്ട്. കാരണം, കാവ്യദൂഷകനായ പ്ലേറ്റോ സ്വന്തം യുവത്വദശയിൽ കവനവിഷയകമായി ഏറെ യത്നിച്ചിരുന്ന ആളത്രേ. ഇതിന്നു പുറമെ, പ്ലേറ്റോവിന്റെ പ്രതിപാദനസമ്പ്രദായം സാഹിത്യസൂക്ഷ്മാസംപൃക്തം ആണുതാനും. എന്നാൽ അരിസ്റ്റോട്ടിലിന്റെ ജീവൽഗ്രന്ഥങ്ങളിൽനിന്ന് ഒരു സാഹിത്യകാരനെ കണ്ടെടുക്കുക സുശകമല്ല. പ്ലേറ്റോവിനോട് താരതമ്യം ആവഹിക്കുന്ന ലേഖകനല്ല അരിസ്റ്റോട്ടിൽ, സാഹിത്യഗുണം പുരസ്കരിച്ചുനോക്കുമ്പോൾ. സാഹിതീയദൃഷ്ടിയിൽ, 'റിപ്പബ്ളിക്ക്' വായിക്കുന്നത് ഒരു സുഖമാണെങ്കിൽ, 'കാവ്യശാസ്ത്രം' പാരായണം ചെയ്യുന്നത് നീരസാപാദകമാ

യിരിക്കും. എന്നിട്ടുപോലും ആ അരിസ്റ്റോട്ടിൽ കാൎയ്യപക്ഷപാതിയായതാണു് അത്ഭുതം! ഗ്രന്ഥരൂപത്തിൽ നിൎമ്മിച്ചതല്ല 'കാവ്യശാസ്ത്രം' എന്നുംകൂടി സ്മരിക്കണം. സ്വശിഷ്യൎക്കുവേണ്ടി അരിസ്റ്റോട്ടിൽ രചിച്ച പാഠക്കുറിപ്പുകളുടെ സങ്കലനംമാത്രമാണതു്—നമ്മുടെ ഭാഷാഭൂഷണവും മററും ഉണ്ടായതുപോലെ. ആരാണവ സങ്കലനം ചെയ്തതു്—അരിസ്റ്റോട്ടിലോ തച്ഛിഷ്യരോ, അല്ല ഇതരകക്ഷികളുംചേൎന്നോ—എന്ന സംഗതി സുനിൎണ്ണേയമല്ല. അനുവാചകപാരായണം ലക്ഷ്യമാക്കിയല്ല ഗ്രന്ഥത്തിന്റെ ഗ്രഥനം എന്നു്, എന്തായാലും, സമ്മതിക്കേണ്ടിവരും. അതു് ശിഥിലബന്ധമാണു്. ക്ലിഷ്ടമാമ്മാറു് സംക്ഷേപജടിലമാണു്; ആവശ്യം ഉപപാദനീയങ്ങളായ ഭാഗങ്ങൾ കവച്ചുകടന്നും വിവരണസമൎഹങ്ങളല്ലാത്തവ വിസ്തരിച്ചും കാണാം. സംക്ഷേപിച്ചുരയ്ക്കട്ടെ, രീതിസംബന്ധിയായ സമസ്തദോഷങ്ങൾക്കും ഹസ്താമലകനിദൎശനമാണു് അരിസ്റ്റോട്ടിലിന്റെ കാവ്യശാസ്ത്രം!

എന്നിട്ടെന്തു്? ലേഖകന്റെ യുക്തിവാദമുഖങ്ങൾ അനായാസഭംഗിയോടെ സ്വയം അനാവരണം ചെയ്യപ്പെടുന്നതും കാണാം. ഭാരതത്തിനു് ഭരതാചാൎയ്യന്റെ 'നാട്യശാസ്ത്രം'പോലെ, പാശ്ചാത്യനിൎമ്മിതങ്ങളായ സൎവ്വസാഹിത്യമീമാംസാസൌധങ്ങൾക്കും അടിസ്ഥാനമായി വിലസുന്ന യൂറോപ്പിനെസ്സംബന്ധിച്ചെടത്തോളം ഈ ഗ്രന്ഥമതല്ലി. അരിസ്റ്റോട്ടിലിന്റെ കാലഘട്ടത്തിൽ ഗ്രീക്കുസാഹിത്യം കന്ദളിതമാത്രരൂപമാണെങ്കിലും, അതിനെ കേന്ദ്രബിന്ദുവാക്കി ആ സാരദൎശി ഉന്നയിച്ച ചിന്താസരണി ഇന്നും സാകല്യേന സുഭദ്രവും അക്ഷുദ്രവുമായി വൎത്തിച്ചുവരുന്നു.

## ഗ്രന്ഥത്തിന്റെ ശാസ്ത്രീയത.

മാനവവിജ്ഞാനമഹാപ്രസ്ഥാനത്തിന്റെ വികാസചരിത്രത്തിൽ അരിസ്റ്റോട്ടിലിനുള്ള സ്ഥാനം അപ്രതിമമാണു്. ഒരു പണ്ഡിതൻ പ്രഖ്യാപനംചെയ്തതിന്നൊപ്പം, "ഇന്നും ഏററക്കുറെ നിലകൊള്ളുന്ന ക്രമവും ശുദ്ധിയും മനുഷ്യവിജ്ഞാനത്തിനു് പ്രഥമമായി അവതരിപ്പിച്ച ആളാകുന്നു അരിസ്റ്റോട്ടിൽ." (1) ഈ ശാസ്ത്രീയമായ ക്രമദാൎഢ്യം കവിതാതത്വനിരൂപണത്തിലും അരിസ്റ്റോട്ടിൽ ആനയിച്ചുകൊണ്ടുവന്നു. അതു് സ്വാഭാവികമാണു്. നമ്മളറിയും, ജീവിതശാസ്ത്രത്തിൽ ആദ്യമായി വിഭജനസമ്പ്രദായം അവതരിപ്പിച്ച മതിമാനാണു് അരിസ്റ്റോട്ടിൽ എന്നു്. ആ സംഗതിക്കു് ചാറത്സ് ഡാൎവിനാൽപ്പോലും ഉപശ്ലോകിതനാണു് അദ്ദേഹം. ജീവശാസ്ത്രത്തോടുള്ള ഈ അത്യന്തസമീപസംബന്ധം കാരണം, കാവ്യചൎച്ചപോലും വിഭജനപദ്ധതി അവലംബിച്ചാണു് അരിസ്റ്റോട്ടിൽ നിൎവ്വഹിച്ചിട്ടുള്ളതു് എന്നറിയുന്നതു് രസപ്രദമായിരിക്കും. ഗ്രന്ഥത്തിലെ പ്രഥമവാക്യംതന്നെ ഈജീവശാസ്ത്രപ്രവണതയെ വിളംബരംചെയ്യുന്നുണ്ടു്. അരിസ്റ്റോട്ടിൽ എഴുതുന്നു: "കാവ്യകലയെപ്പററിയും അതിലെ വൎഗ്ഗഭേദങ്ങളെപ്പററിയും ഞാൻ പ്രതിപാദിക്കുന്നതും, ഓരോ തരത്തിന്റെയും പ്രവൎത്തനത്തോടൊപ്പം ഒരു കാവ്യത്തിന്റെയായ ഘടനയെയും അതിന്റെ അംഗങ്ങളുടെ സംഖ്യയെയും പ്രകൃതിയെയും പററി ചൎച്ച ചെയ്യുന്നതും ആകുന്നു." നോക്കുക, അദ്ദേഹത്തിന്റെ ശാസ്ത്രീയ മനോഭാവത്തിന്റെ അധിപ്രസരം! ഒരു സസ്യത്തെ വ്യവച്ഛേദിച്ചറിയുന്ന മട്ടിലാണു്

(1) Vide "An Outline of Modern Knowledge"

അരിസ്റ്റോട്ടിൽ കാവ്യപഠനത്തിന്നു് ഉദ്യമിക്കുന്നതു്. ഇതനുസരിച്ചു് സാഹിത്യത്തെ (അതായതു്, ഗ്രീക്കസാഹിത്യത്തെ) അദ്ദേഹം നാലുഭാഗമാക്കിത്തിരിക്കുന്നു. വീരചരിതകാവ്യം, പരിഹാസകാവ്യം എന്നീ വിധത്തിലാണു് കാവ്യം ഉൽഗമിക്കുന്നതെന്നും, പ്രഥമഭാഗത്തിൽനിന്നു് ദുരന്തകാവ്യവും അപരത്തിൽനിന്നു് ശുഭാന്തകാവ്യവും ഉൽഭവിക്കുന്നുവെന്നുമാണു് അരിസ്റ്റോട്ടിലിൻെറ വിഭജനപക്ഷം. ആദ്യം പറഞ്ഞ വീരചരിതപരിഹാസകാവ്യങ്ങളിൽനിന്നു് രണ്ടാമതുണ്ടാവുന്ന പ്രഭേദങ്ങൾ (ദുരന്തശുഭാന്തകാവ്യങ്ങൾ) ഉൽകൃഷ്ടതരങ്ങളാണെന്നു് അരിസ്റ്റോട്ടിലിന്നു് അഭിമതമുണ്ടു്. അതിനാൽ ദുരന്തശുഭാന്തകാവ്യങ്ങളെസ്സംബന്ധിച്ചുമാത്രം ചർച്ച ചെയ്യുകയാണു് അദ്ദേഹത്തിൻെറ ഗ്രന്ഥലക്ഷ്യം. എന്നാൽ, എന്തുകൊണ്ടാണെന്നറിവില്ല, ഇന്നു് പ്രചാരത്തിലിക്കുന്ന 'കാവ്യശാസ്ത്ര' ഗ്രന്ഥത്തിൽ ദുരന്തകാവ്യചർച്ചയേ കാണുന്നുള്ളു. ശുഭാന്തകാവ്യനിരൂപണം ചെയ്യുന്ന ദ്വിതീയഭാഗം നഷ്ടമായിപ്പോയെന്നു് ഊഹിക്കേണ്ടി വന്നിരിക്കുന്നു. അരിസ്റ്റോട്ടിലിൻെറ ഈ വിഭജനം അപൂർണ്ണമാണെന്നു് വാദിക്കപ്പെട്ടേക്കാം. അപൂർണ്ണംതന്നെ, നിസ്സംശയം! പക്ഷെ സാഹിത്യപരമായ എതുതരം വിഭജനവും അപൂർണ്ണവും ന്യൂനവും ആവുകയേയുള്ളുവെന്നു് നാം വിസ്മരിക്കരുതു്.

### അനുകരണവും കലയും.

പ്രാചീന ഗ്രീക്കുകാരുടേ കലാമതം, കല അനുകരണം ആണെന്നത്രേ. ഈ പ്രമിതിയിൽ നിന്നാണു് അരിസ്റ്റോട്ടിലും കാവ്യതത്വചർച്ച സമാരംഭിക്കുന്നതു്. കല പ്രകൃതിയെ അനുകരിക്കുന്നുവെന്നും അതുകൊണ്ടു് പ്രകൃതിയെക്കാൾ അപരമാണു് കലയെന്നും അതിനാൽ പ്രകൃതിയാണു് (കലയല്ല) സംസേവ്യമെന്നും ആണല്ലോ പ്ലേറ്റോ പ്രഘോഷിച്ചതു്. (2) കല അനുകരണം ആണെന്നതന്നെയാണു് അരിസ്റ്റോട്ടിലിൻെറയും പക്ഷം. എന്നാൽ ആ പക്ഷം ഉപയോഗിച്ചുകൊണ്ടു് അദ്ദേഹം ഉദ്ഘോഷണം ചെയ്യുന്നതു പ്ലേറ്റോവിനെപ്പോലെ കലാദൂഷണത്തിൻെറ അന്തരീക്ഷത്തിലേക്കല്ല, കലാസമാദരണത്തിലേക്കാണു്. 'അനുകരണ'ത്തിന്നു് അദ്ദേഹം പ്ലേറ്റോവിൻെറതിൽനിന്നു വ്യതിരേകമാന്ന ഒരു വ്യാഖ്യാനവസ്തുമാണു് ധരിക്കാൻകൊടുത്തതു്. പ്ലേറ്റോ തൻെറ അനുകരണവാദത്തെ പൂരോന്നയിച്ചതുവസ്ത്വാലേഖ്യത്തെമുൻനിർത്തിയാണു്. ഇതാണാ വാദഗതി—വസ്ത്വാലേഖ്യകാരൻ വസ്തുക്കളെ അനുകരിക്കുന്നു; വസ്തുക്കൾ ആശയങ്ങൾക്കു് പ്രതിനിധീഭവിക്കുന്നവയാണു്: അതിനാൽ ആശയമാണു് യാഥാർത്ഥ്യം; ഇങ്ങിനെ യാഥാർത്ഥ്യപ്രേമിയായ മനുഷ്യന്നു് കല നൽകുന്നതു് മന്ദവും ദുർബ്ബലവുമായ ഒരു പ്രതിഫലനം മാത്രമാകയാൽ കല ആദരത്തവ്യമല്ല. (പ്ലേറ്റോവിൻെറ ആ വാദസമർത്ഥനം ഈ രീതിയിലല്ലാ എന്നു് എടുത്തു പറയട്ടെ. അദ്ദേഹത്തിൻെറ ആവിഷ്കരണത്തിൽ ഓളം തള്ളുന്ന അന്തമനോഹാരിതയും ഫലിതസമ്മിശ്രതയും മറവും ഒഴിച്ചുനിർത്തിയാൽ ലഭ്യമാവുന്ന ചിന്താകങ്കാളമാകുന്നു ഉപരിചേർത്തതു്.) അരിസ്റ്റോട്ടിൽ ഈ വാദശസ്ത്രത്തിൻെറ ആഞ്ഞോങ്ങിയ വായ്ത്തലയെ ഒരു തട്ടിന്നു് മടക്കി. പ്ലേറ്റോ ഉന്നയിച്ച 'ആശയവാദ'ത്തെ തൊടാതെയാണു് ഈ പ്രയോഗം അരിസ്റ്റോട്ടിൽ നടത്തിയതു്. അദ്ദേഹത്തിൻെറ വാദവാഹിനിയുടെ സാമാന്യസ്വഭാവം താഴെ ചേക്കാം—

(2) The Republic of Plato (by A. D. Lindsay)—p. 344.

കവിത അനുകരണമാണു്; സംശയമില്ല. എന്നാൽ അനുകരണത്തെസ്സംബന്ധിച്ചേടത്തോളം കവിത വർണ്ണാലേഖ്യതുല്യമല്ല. പിന്നെയോ? സംഗീതനൃത്താദികൾക്കൊപ്പമാകുന്നു. സംഗീതം, നൃത്തം എന്നിവയിലെ അനുകരണം വർണ്ണാലേഖ്യസമാനമല്ലല്ലോ. വർണ്ണാലേഖ്യം പ്രകൃതിയെ അപ്പടി പകർത്തുന്നുവെന്നു് സമ്മതിക്കുക. പക്ഷെ സംഗീതത്തിൽ അനുകാര്യമായ ഭാവതാളങ്ങൾ പ്രകൃതിയിലുള്ളവയാണെന്നു് സമ്മതിക്കുക സാധ്യമല്ല. സാഹിത്യം സംഗീതംപോലെയാണു് അനുകരണവിഷയത്തിൽ. അതിന്നു് പ്രകൃതിസാധാരണതാതിലംഘിയായ ഒരു വൈശേഷ്യമുണ്ടു്. സാഹിത്യത്തിന്റെ അനുകരണോപാധി എന്താണു്? ഭാഷ അനുകരണവിഷയമോ? ചലനാത്മകരായ മനുഷ്യർ (Men in Action) എന്നുവെച്ചാലോ? എന്തെങ്കിലും കർമ്മത്തിൽ നിരതരായ വ്യക്തികളെന്ന വിവക്ഷയല്ല പ്രസ്തുത പ്രയോഗത്തിന്നു്; മാനവജീവിതങ്ങളാൽ നിബദ്ധവും അന്തർവ്യാപ്തവുമായ സംഭവങ്ങൾ എന്ന അർത്ഥത്തിലാണു് ആ പദപ്രയോഗം. (പ്രൊഫസർ ലാസലസ് അബർക്രോമ്പിയുടെ വീക്ഷണത്തിൽ, അതിന്റെ താൽപര്യം 'മനുഷ്യപ്രാധാന്യമുള്ള കഥ' എന്നേയുള്ളു.) സാഹിത്യം മനുഷ്യകഥാനുഗായിയാവണം എന്നു് പിഷ്ടസാരം. മനുഷ്യകഥ യാഥാർത്ഥ്യം മാത്രമായോ, യാഥാർത്ഥ്യാതിശായിയായോ, യാഥാർത്ഥ്യന്യൂനമായോ—ഇങ്ങിനെ മൂന്നുതരത്തിൽ—പ്രസാധനം ചെയ്യപ്പെടാമല്ലോ. യഥാതഥമായ മനുഷ്യകഥാനുകരണത്തിൽനിന്നുയരുന്ന സാഹിത്യത്തെ അരിസ്റ്റോട്ടിൽ വർജ്ജിക്കുന്നു. മറേറ രണ്ടെണ്ണമേ അദ്ദേഹം സ്വീകരിക്കുന്നുള്ളു. യാഥാർത്ഥ്യത്തെ അനുവർത്തിക്കുന്ന അനുകരണം ദുരന്തകാവ്യത്തിലും, യാഥാർത്ഥ്യപൂർണ്ണിമയില്ലാത്ത അനുകരണം ശുഭാന്തകാവ്യത്തിലും പരിസമാപനംചെയ്യുമെന്നു് അദ്ദേഹം പ്രസ്താവിക്കുന്നു. ഈ വ്യാവർത്തനം തികച്ചും പാരമാർത്ഥികമെന്നു് പറയാമോ? എന്തായാലും, സാഹിത്യത്തിലെ അനുകരണം വെറും പ്രതിഫലനമല്ലെന്നും അതുകൊണ്ടു് അതു് പരിഗണനീയമാണെന്നും സമർത്ഥിക്കുവാൻ അദ്ദേഹത്തിന്നു് ഇങ്ങിനെ സാധിച്ചു. മാത്രമല്ല, പ്ലേറോ പ്രഖ്യാപിച്ചതുപോലെ ബാഹ്യപ്രപഞ്ചാനുകരണമല്ല, ബാഹ്യപ്രപഞ്ചപ്രചോദനംമൂലം കവിഹൃദയത്തിൽ ഉളവാകുന്ന വിശിഷ്ടഭാവനയുടെ അനുകരണമാണു് കല എന്നും വാദിച്ചു ശിഷ്യൻ. അതുപ്രകാരം, കവിത പ്രകൃതിയെ അപേക്ഷിച്ചു് ഉൽകർഷമുള്ള ചില മൂല്യങ്ങളാൽ അനുഗൃഹീതമാണെന്നും സ്ഥാപിതമായി.

## സ്ഥലകാലൈക്യവാദം

കാവ്യപ്രാധാന്യസ്ഥാപനത്തിന്നു ശേഷം അരിസ്റ്റോട്ടിൽ ദുരന്തകാവ്യചർച്ചചെയ്യുകയാണു്. ഇവിടെ അദ്ദേഹം വീരചരിതവും നാടകവും തമ്മിലുള്ള വ്യത്യാസം പരാമർശിക്കുന്നുണ്ടു്. നാടകം വീരചരിതത്തെക്കാൾ ലഘുതരമാവണമെന്നാണു് ഗ്രന്ഥകാരമതം. നാടകത്തിന്റെ ഈ ദൈർഘ്യരാഹിത്യത്തിന്നു് ഒരു ഹേതു വേണമല്ലോ. എന്താണതു്? നാടകം ഒരൊററ രംഗത്തിന്റെ പ്രകടനംകൊണ്ടു് വിരമിക്കേണ്ടതാണല്ലോ. ഈ പരിമിതി ഇല്ലാത്തതിനാൽ വീരചരിതം ദീർഘതരമായി രചിക്കപ്പെടാം. ഈ പരിമിതി മുൻനിർത്തിയും, തദാനീന്തന ഗ്രീക്കനാടകവേദിയുടെ വഴക്കത്തിന്നു് വഴങ്ങിയും, അരിസ്റ്റോട്ടിൽ പ്രഖ്യാപിച്ചു, നാടകാഭിനയം ഇരുപത്തിനാലുമണിക്കൂറിനകം നടക്കുന്ന സംഭവങ്ങളാൽ ഉൽഗ്രഥനംചെയ്യപ്പെടേ

ണ്ടതാണെന്നു്. ഇന്നിബന്ധനംതന്നെയും "ആവുന്നേടത്തോളം" മാത്രമേ വേണ്ടൂ, എന്നു് ഗ്രന്ഥത്തിൽ ഊന്നിപ്പറഞ്ഞിട്ടുണ്ടു്.

ഈ പ്രസ്താവന അനന്തരകാലത്തു് അമിതവും അഹിതവുമായ പ്രാമാണ്യത്തിനു് അവകാശിയാക്കപ്പെട്ട കയ്യുണ്ടായി —വെറും തെററിദ്ധാരണയുടെ ശക്തികൊണ്ടു്! അരിസ്റ്റോട്ടിലിന്റേതെന്നു് പ്രഖ്യാതമായ "ഐക്യങ്ങൾ" ഈ പ്രസ്താവനയിൽനിന്നു് ജന്മംപൂണ്ട ഛത്മങ്ങളത്രേ. കർമ്മം, സ്ഥലം, കാലം ഇവയുടെ ത്രിവിധൈക്യത്തെപ്പററി നിങ്ങളെല്ലാം ശ്രവിച്ചിരിക്കും. മദ്ധ്യകാലഘട്ടാൽപരമുള്ള ദശയിൽ, ഫ്രാൻസിലെയും ഇററലിയിലെയും വിമർശകന്മാർ വിശേഷിച്ചു്, ഈ പ്രമാദധാരണാഫലമായ കർമ്മസ്ഥലകാലൈക്യത്രയത്തെ ഏററവുംമഹത്തായ ഒരു നാടകരചനാമർമ്മമായി ഗ്രഹിച്ചിരുന്നു. കർമ്മൈക്യം ഏതു സാഹിത്യപ്രണയനത്തിന്നും ശില്പസൌഭാഗ്യാധായകമാണു്. അരിസ്റ്റോട്ടിൽ ഈ സമഗ്രദാർഢ്യസംവാഹകമായ കർമ്മൈക്യത്തെപ്പററി ശക്തിയോടെ പ്രസ്താവിച്ചിട്ടുണ്ടെങ്കിലും, സ്ഥലകാലൈക്യങ്ങൾ അത്യന്താപേക്ഷിതമാണെന്നു് ഒരിടത്തും അദ്ദേഹം ഊന്നിപ്പറഞ്ഞിട്ടില്ല—മുകളിൽ നിർദ്ധാരണം ചെയ്ത ആ ഒരു സന്ദർഭം ഒഴിച്ചാൽ. ജഗദ്ഗുരു ശങ്കരൻ അറുപത്തുനാലു് അനാചാരങ്ങളുടെ കർത്താവാണു് എന്ന വാദത്തോളം അവാസ്തവമാണു്, നാടകരചനയിൽ സ്ഥലകാലൈക്യത്രയം അരിസ്റ്റോട്ടിൽ പ്രതിഷ്ഠാപിച്ചുവെന്ന വാദമെന്നാണു് ഈ ലേഖകന്നു് തോന്നുന്നതു്.

ഇതിന്നു് ഒരു തെളിവു് കാട്ടട്ടെ—പ്രസിദ്ധലാററിൻകവിയായ ഹൊറാസിന്റെ (ക്രി. മു 65-8) "Art Poetica" ('കാവ്യകല') എന്ന തത്ത്വവിചാരഗ്രന്ഥം അനന്തരകാലത്തു് രചിക്കപ്പെട്ട കാവ്യശാസ്ത്രനിരൂപണങ്ങളിൽവെച്ചു പലതുകൊണ്ടും അഭ്യർഹിതമത്രേ (3). അരിസ്റ്റോട്ടിലിനെ ഉപജീവിക്കുന്ന ഒരു ഗ്രന്ഥമാണതു്. അതിനാൽ അരിസ്റ്റോട്ടിലിന്റെ വീക്ഷണത്തെസ്സംബന്ധിച്ചു് അതിന്നു് ഏറെ വിശ്വാസ്യതയുണ്ടു് എന്നു് കരുതാം. അതിൽ കർമ്മൈക്യത്തെ മാത്രമേ ഗ്രന്ഥകാരൻ പ്രമാണമായെടുക്കുന്നുള്ളൂ. അദ്ദേഹം അതിന്നു് "ഭാവൈക്യം" എന്ന പേരാണു് കൊടുത്തതു്. സ്ഥലകാലൈക്യങ്ങളെ ഹൊറാസ് സന്ത്യജിച്ചതു് ശ്രദ്ധേയമാകുന്നു.

## വികാരശോധനം

അനന്തരം അരിസ്റ്റോട്ടിൽ ദുരന്തകാവ്യം എന്താണെന്നു് സമഗ്രമായി സംക്ഷേപിച്ചു് ലക്ഷണം ചെയ്യുന്നു. ഇതാണു് അദ്ദേഹത്തിന്റെ നിർവ്വചനം: സാരപൂർണ്ണവും സ്വയം സമഗ്രവും നിശ്ചിതപരിണാമമുള്ളതുമായ ഒരു കർമ്മത്തിന്റെ യഥാസന്ദർഭം രസോൽപാദകമായ ഭാഷയിലും, ആഖ്യാനരൂപത്തിലല്ലാതെ നാടകരൂപത്തിലും, ശോകഭയങ്ങളിലൂടെ, ആ വികാരങ്ങൾക്കു് ശോധനം വരുത്തിക്കൊണ്ടു്, നിർവ്വഹിക്കപ്പെടുന്ന അനുകരണമാണു് ദുരന്തകാവ്യം."

ഇതൊരു വിവർത്തനമല്ല; അരിസ്റ്റോട്ടിലിന്റെ സംക്ഷേപബദ്ധമായ ആ കേന്ദ്രസംവാക്യത്തിന്റെ വെറുമൊരു അനുസമർത്ഥ

(3) ഇതിന്റെ ഒരു നല്ല ഗദ്യവിവർത്തനം ഫെയർ ക്ലോവിന്റേതും (ലോയെബ് ലൈബ്രറി പ്രസിദ്ധീകരണം), പദ്യവിവർത്തനം കൊണിംഗ്ടന്റേതും (ബെൽ പ്രസിദ്ധീകരണം) ആണു്.

മായ ആശയാവിഷ്കരണക്രമത്തെ മാത്രമെ ഇതു കാണിക്കുന്നുള്ളു. ഈ വാക്യം വിവ ത്തനവിധേയമെന്നപോലും പല പണ്ഡി തന്മാരും പ്രസ്താവിച്ചുവെച്ചതാണ്. ഈ വാക്യത്തിന്റെ പ്രഥമഭാഗം ദുരന്തകാവ്യ സ്വരൂപത്തെയും ദ്വിതീയഭാഗം ദുരന്തകാ വ്യത്തിന്റെ പ്രവൎത്തനസമ്പ്രദായത്തെയും പ്രഖ്യാപിക്കുന്നു. ദുരന്തകാവ്യത്തിന്റെ സ്വ രൂപത്തെ മുൻനിൎത്തി ഗ്രന്ഥത്തിന്റെ ആദ്യഭാഗത്തിൽതന്നെ ചൎച്ച കഴിഞ്ഞിരി ക്കയാൽ, അതിന്റെ പ്രവൎത്തനത്തെപ്പ റ്റിയാണ് പിന്നീട് ഉപപാദിക്കുന്നതു്.

ദുരന്തകാവ്യം "ശോകഭയങ്ങളിലൂടെ, ആ വികാരങ്ങൾക്ക് ശോധനം വരുത്തു ന്നു" എന്നാണല്ലോ, അതിന്റെ പ്രവൎത്തന രീതിയെപ്പറ്റി അരിസ്റ്റോട്ടിൽ പ്രസ്താവി ക്കുന്നതു്. "ശോധനം" എന്നതിന്ന് അരി സ്റ്റോട്ടിൽ ഉപയോഗിച്ച ഗ്രീക്കുവാക്ക് 'Katharsis' (കഥാർസിസ്) എന്നതാ ണ്. ഒരു അസ്പഷ്ടാൎത്ഥപദമാണ് ഇതു്. 'കാവ്യശാസ്ത്ര'ത്തിലൊരേടത്തും അതെ ന്താണെന്ന് വ്യക്തമായി നിൎദ്ദേശിച്ചിട്ടി ല്ല. തനിക്കും തന്റെ ശിഷ്യന്മാൎക്കും അത്യ ന്തം പരിചിതമായൊരു പദം എന്നു ക ണക്കിന്നാണ് അരിസ്റ്റോട്ടിൽ. അതുകൊ ണ്ടു് കൈകാൎയ്യം ചെയ്യുന്നതു്. ഒരു സ്വയം വിശദപദമെന്നപോലെയാണ് അതി ന്റെ പ്രയോഗം.

എന്നാലും പ്രകരണൌചിത്യംമൂലം ഗ്രാ ഹ്യമാണ് ആ പദത്തിന്റെ അൎത്ഥം. പ്ലേ റേറാ കാവ്യത്തിന്റെ പ്രവൎത്തനം നിതരാം ഹേയമാണെന്ന് പറഞ്ഞതിന്ന് സമാധാ നമായാണ് അരിസ്റ്റോട്ടിൽ ഈ പദം ഉ പയോഗിച്ചതു് എന്ന് ഊഹ്യമത്രേ. പ്ലേ റേറാ വാദിച്ചു: "കാവ്യനായകൻ നമ്മിൽ വികാരം ജനിപ്പിക്കുന്നു. എങ്ങിനെ? ത ന്റെ നിൎഭാഗ്യങ്ങളെ പ്രകടിപ്പിച്ചിട്ട്. എ ത്രത്തോളം അവന്ന് നമ്മിൽ ദുഃഖം ഉയ ൎത്താനും വളൎത്താനും കഴിയുന്നു, അത്രത്തോ ളമാണല്ലോ നാം അവനെ ആദരിക്കുന്ന തു്. യഥാൎത്ഥജീവിതത്തിൽ നമ്മൾ ആദ രിക്കുന്ന മനുഷ്യനാവട്ടെ, ദുഃഖം സഹിച്ചും അതു് നമ്മിൽനിന്ന് ഒളിപ്പിച്ചും, സഹ ഭാവം നമ്മിലുയൎത്താൻ ഇടതരാത്തവനാ യിരിക്കും. നമ്മിൽ ദുഃഖം ഉയൎത്താൻ പരി ശ്രമിക്കുന്ന ആളെ യഥാൎത്ഥജീവിതത്തിൽ നാം അനാദരിക്കുന്നു. ജീവിതത്തിൽ അ നിഷ്ടകാരിയായ തരം ആളെ കാവ്യലോക ത്തിൽ ആദരണീയനായി ഗണിക്കാമോ? മാത്രമല്ല, അങ്ങിനെ കാവ്യത്തിൽനിന്ന് ദുഃഖാക്രാന്തരാവുമ്പോഴും നാം ഒരുതരം സുഖമാണനുഭവിക്കുന്നതു്. ഇതുകൊണ്ടെ ല്ലാം നമ്മുടെ ചേതനവികൃതമാവുന്നു".

ഇതാണ് പ്ലേറേറാവിന്റെ നിശിതനി രൂപണത്തിന്റെ ആന്തരാൎത്ഥം. പ്ലേറേറാ വിനൊപ്പം അരിസ്റ്റോട്ടിലും പറയുന്നു ണ്ടു്, കാവ്യം നമ്മിൽ വികാരം ഉണൎത്തുന്നു എന്ന്. പക്ഷേ അദ്ദേഹം തുടരുന്നു—വി കാരത്തെ ഉണൎത്തുന്നതോടൊപ്പം കാവ്യം വികാരത്തിന്ന് 'കഥാർസിസ്' വരുത്തുക യും ചെയ്യുന്നുണ്ടു്.

മതപരമായും വൈദ്യശാസ്ത്രപരമായും പ്രസക്തിയുള്ള ഒരു പദമാണ് 'കഥാർസി സ്' എന്നും, മതപരമായി 'വിമലീകര ണം' എന്നും വൈദ്യശാസ്ത്രപരമായി 'ശോ ധനം' (വിരേചനം എന്ന അൎത്ഥത്തിൽ) എന്നും ആണ് പ്രസ്തുത പദത്തിന്ന് താല്പ ൎയ്യമെന്നുമാണ് ഗ്രീക്കുഭാഷാഭിജ്ഞന്മാരുടെ പ ക്ഷം. ദുരന്തനാടകദൎശനത്താൽ ഏദ ന്തോദിതമാവുന്ന ശോകം, ഭയം ആദി യായ ഭാവങ്ങൾ വൎദ്ധിച്ചുവന്നതിൽപ്പി ന്നീട്, അവയുടെ അമിതഭാഗങ്ങൾ ശോ

ധനംചെയ്യപ്പെട്ട് നശിക്കുന്നുവെന്നാണ് അരിസ്റ്റോട്ടിലിന്റെ മതം. 'സാംസൺ അഗണിസ്റ്റസ്'' എന്ന ഗ്രന്ഥത്തിന്റെ മുഖവുരയിൽ മഹാകവി മിൽട്ടൺ ഈ അർത്ഥത്തെ അനുസന്ധാനം ചെയ്യുകാണുന്നു. ഈ 'ശോധന' വാദത്തെ അംഗീകരിച്ചാൽ പ്ലേറോവിന്റെ കാവ്യപ്രവർത്തനദൂഷണത്തിനു് ഇടകിട്ടില്ലെന്നു് സ്പഷ്ടമാണല്ലോ. 'കാവ്യശാസ്ത്ര'ത്തിന്റെ അന്തിമഖണ്ഡം മുഴുക്കെ ഈ വാദഗതിയുടെ ഉപബൃംഹണം മാത്രമാകുന്നു.

പ്രബന്ധാരംഭത്തിൽ സൂചിപ്പിച്ചതുപോലെ, അനേകജാതങ്ങളായ എല്ലാ യൂറോപ്യൻ കാവ്യശാസ്ത്രനിരൂപണഗ്രന്ഥങ്ങൾക്കും പ്രേരകവും പ്രഭവവും ഒട്ടൊക്കെ അരിസ്റ്റോട്ടിലിന്റെ ഈ ഉജ്ജ്വലനിബന്ധമാകുന്നു. ഹൊറാസിന്റെ Art Poetrica മഹാകവി ഡാന്റെയുടെ 'De Vulgari Eloquentia' പോപ്പിന്റെ 'An Essay on Criticism' ബർക്കിന്റെ 'A Philosophical Enquiry into the Origin of Our Ideas of the Sublime and Beautiful' എന്നിവയെല്ലാം ആ സാരസ്വതനിഷ്കുടത്തിന്റെ സൌന്ദര്യധാവള്യങ്ങളുടെ അംശപ്രഭയാൽ അഞ്ചിതങ്ങളത്രേ.

[അരിസ്റ്റോട്ടിലിന്റെ "Poetics"-നു് ആംഗലഭാഷയിൽ ബുച്ചർ-(മാക്മില്ലൻ പ്രസിദ്ധീകരണം) ബൈവാട്ടർ, (ക്ലാരണ്ടൻ പ്രസിദ്ധീകരണം) എന്നിവരുടെ നല്ല വിവർത്തനങ്ങളുണ്ടു്. അവയും പുറമെ താഴെപ്പറയുന്ന ഗ്രന്ഥങ്ങളും പ്രബന്ധരചനയെ സഹായിച്ചിട്ടുണ്ടു്. 'Aristotle's Theory of Poetry and Fine Arts' (എസ്. എച്ച്. ബുച്ചർ) 2. "Essay on Poetry with Reforence to Aristotle's Poetics" (ജെ. എച്ച്. ന്യൂമാൻ); 3 "Tragedy in Relation to Aristotles Poetics" (എഫ്. എൽ. ലൂക്കാസ്.)]

# ബർണാഡ് ഷായും—<br>അദ്ദേഹത്തിന്റെ നാടകങ്ങളും

പ്രൊഫസ്സർ എസ്. ശിവരാമപിള്ള

ഷായെ സംബന്ധിച്ചോ അദ്ദേഹത്തിന്റെ കൃതികളെ സംബന്ധിച്ചോ ശരിയായ ഒരു അഭിപ്രായരൂപവൽക്കരണം അസാദ്ധ്യമാകത്തക്കവണ്ണം അത്രകണ്ടു് അദ്ദേഹത്തോടടുത്തും അദ്ദേഹത്തിന്റെ വ്യക്തിപ്രഭാവത്തിനു വിധേയമായിട്ടുമാണു് ഇന്നത്തെ തലമുറയുടെ നില. സംപൂർണ്ണമായ ഒരു വീക്ഷണംതന്നെ അലഭ്യമാകത്തക്കവണ്ണം അത്രമാത്രം സങ്കീർണ്ണമാണു് അദ്ദേഹത്തിന്റെ വ്യക്തിമാഹാത്മ്യം. അദ്ദേഹം ഒരുജ്ജ്വലപ്രഭാഷകനും ഫലിതജ്ഞനുമാണു്; ലേഖകനും സാമ്പത്തികവിദഗ്ദ്ധനുമാണു്; തത്വജ്ഞാനിയും രാഷ്ട്രീയചിന്തകനുമാണു്; നോവലെഴുത്തുകാരനും നാടകകൃത്തുമാണു്. ഇരുപതാം നൂററാണ്ടിലെ ചിന്താഗതിക്കു് അദ്ദേഹമേല്പിച്ചിട്ടുള്ള അഭിഘാതം ചലനാത്മകവും ഉന്മേഷപ്രദവുമാണെന്നു മാത്രമല്ല, കഴിഞ്ഞുപോയ തലമുറയിലെ ആചാരങ്ങളുടെ ആദർശങ്ങളെയും മാനദണ്ഡങ്ങളെയും, നൂററാണ്ടുകളായി പാലിച്ചുവന്നിരുന്ന പല അടിസ്ഥാനവിശ്വാസങ്ങളെയും തട്ടിമറിക്കുന്നതിനും അതു സഹായിച്ചിട്ടുമുണ്ടു്. സ്വാഭാവികമായിത്തന്നെ സമുദായത്തിന്റെ വിവിധതലങ്ങളിലും അദ്ദേഹം പല പ്രകാരത്തിലുള്ള പ്രത്യാഘാതങ്ങളും ജനിപ്പിച്ചു. യാഥാസ്ഥിതികനിയന്ത്രണങ്ങളുടെ കീഴിൽ വീർപ്പുമുട്ടിക്കഴിഞ്ഞിരുന്ന യുവജനങ്ങൾ അദ്ദേഹത്തെ തങ്ങളുടെ വിമോചകനായും, സ്വാതന്ത്ര്യത്തിന്റെയും സത്യത്തിന്റെയും പ്രവാചകനായും, മേലേക്കിടയിലുള്ള തത്വജ്ഞാനിയായും, രാഷ്ട്രീയചിന്തകനായും ആരാധിച്ചു. എന്നാൽ പ്രായംചെന്നവരിൽ ഭൂരിഭാഗവും അദ്ദേഹത്തെ ബുദ്ധിശക്തികൊണ്ടു് ചെപ്പടിവിദ്യ പ്രദർശിപ്പിച്ചു്, സദാചാരാരാജകത്വത്തിലേക്കും നാശത്തിലേക്കും സമുദായത്തെ തള്ളിവിടാൻതക്കവണ്ണമുള്ള ഉച്ഛൃംഖലങ്ങളായ സിദ്ധാന്തങ്ങൾ പ്രചരിപ്പിക്കുന്ന ഒരു അർദ്ധസത്യവാദിയും, ഉന്മാദോന്മുഖനുമായി പ്രതിഷേധദൃഷ്ടിയോടെയാണു് അഭിവീക്ഷിച്ചിരുന്നതു്. സ്ത്രീത്വത്തിന്റെ പാവനത, യുദ്ധത്തിലുള്ള അഭിമാനം, സാമ്രാജ്യത്തിന്റെ സദാചാരം, ധനത്തിന്റെയും കുടുംബത്തിന്റെയും മഹിമ എന്നുതുടങ്ങി പഴമക്കാർക്കു് ആരാധനീയങ്ങളായിരുന്ന പ്രതിഷ്ഠകളെല്ലാംതന്നെ അദ്ദേഹം ഇളക്കി മാററി. ഗ്രീക്കു കഥകളിലെ 'മിദാസി'ന്റെ സ്പർശം സർവ്വവും സ്വർണ്ണമാക്കി; 'ഷാ'യുടെ സ്പർശമാകട്ടെ സ്വർണ്ണത്തെപ്പോലും പിച്ചളയാക്കിത്തീർത്തു.

'ഷാ'യെപ്പററിയുള്ള സമകാലികനിരൂപണങ്ങളിൽ അങ്ങേഅററത്തെ ആരാധനത്തോടൊപ്പംതന്നെ ഇങ്ങേഅററത്തെ അവഹേളനവും കാണുന്നുണ്ടു്; എന്തുകൊണ്ടെന്നാൽ അദ്ദേഹം ഒരു കടംകഥയാണു്. വിരോധാഭാസങ്ങളിൽ രമിക്കുന്നതുപോലെതന്നെ അദ്ദേഹം മതവിശ്വാസരാഹിത്യത്തിൽ മദിക്കുന്നു. അദ്ദേഹം ക്രിസ്തുവിൽ വിശ്വസിക്കവേതന്നെ പള്ളികളെ പരിഹസിക്കുന്നു; കുററം, നിയമത്തിന്റെ അനന്തര

---

വിവർത്തകൻ: വി. കൃഷ്ണയ്യർ, എം. എ. A. I. R-ന്റെ അനുമതിയോടുകൂടി പ്രസിദ്ധപ്പെടുത്തുന്നതു്.

ഫലമാണെന്നു് അദ്ദേഹം വാദിക്കുന്നു; ജനകീയതത്വത്തിൽ വിശ്വസിക്കാത്ത ഒരു റിപ്പബ്ലിക്കനാണദ്ദേഹം; ആവശ്യംനേരിട്ടപ്പോൾ ഡാക്ടർമാർക്കും നഴ്സുകൾക്കും വിധേയനാകുമെങ്കിലും അദ്ദേഹത്തിനു് ഡാക്ടർമാർ വെറും മുറിവൈദ്യന്മാരും, വൈദ്യശാസ്ത്രം ചെപ്പടിവിദ്യയുടെ അവശിഷ്ടവുമാണു്. സ്ത്രീയുടെ സാമ്പത്തിക ഭദ്രതയ്ക്കും പൗരത്വത്തിനും വേണ്ടി അദ്ദേഹം പോരാടുന്നുണ്ടു്; എന്നാൽ പുരുഷഹൃദയത്തിൽത്തിന്നും അവളെ സ്ഥാനഭ്രഷ്ടയാക്കുകയും ചെയ്യുന്നു. വിവാഹവും വ്യഭിചാരവും തമ്മിലും, ബാങ്കുടമസ്ഥനും കൊള്ളക്കാരനും തമ്മിലും, മതവും അന്ധവിശ്വാസവും തമ്മിലും അദ്ദേഹത്തിനു് യാതൊരു വ്യത്യാസവുമില്ല. ഇമ്മാതിരിയുള്ള പരസ്പര വൈരുദ്ധ്യങ്ങളും വികടവീക്ഷണങ്ങളും കൊണ്ടാണു് അദ്ദേഹത്തിൻെറ സന്ദേശം ഗ്രഹിക്കുന്നതിൽ അനുവാചകക്കു് വൈഷമ്യം തോന്നുന്നതു്.

തനിക്കും തൻെറ അനുവാചകർക്കും മദ്ധ്യേ സ്ഥിതിചെയ്യുന്ന വിഷമതകൾ 'ഷാ'യ്ക്കു് അറിഞ്ഞുകൂടാത്തവയല്ല. ചെറിയ ഒരു നാടകകൃതിക്കുപോലും ദീർഘമായ ഒരു ആമുഖം എഴുതിച്ചേർക്കുന്ന അദ്ദേഹത്തിൻെറ സ്വഭാവം പ്രത്യേകിച്ചും അർത്ഥവത്താകുന്നു. നാടകങ്ങൾ തൻെറ ആശയങ്ങളെ വിശദീകരിക്കാൻ എഴുതപ്പെട്ടവയാകുന്നു; ആമുഖങ്ങൾ നാടകങ്ങളെ വിശദീകരിക്കാനും.

പൊതുജനങ്ങളെ അദ്ദേഹം ഇദംപ്രഥമമായി വിഭ്രാന്തരാക്കിയതു് 'സുഖകരങ്ങളും അസുഖകരങ്ങളുമായ നാടകങ്ങൾ' (Plays, Pleasant and Unpleasant) എന്നറിയപ്പെടുന്ന ഗ്രന്ഥംകൊണ്ടാണു്. ഒരു പക്ഷെ ഏതെല്ലാം നാടകങ്ങളാണു സുഖകരങ്ങളെന്നും, ഏതെല്ലാമാണു് അസുഖകരങ്ങളെന്നും അദ്ദേഹത്തിനു തന്നെ അറിഞ്ഞുകൂടായിരിക്കാം.

'സമരായുധങ്ങളും മനുഷ്യനും' (Arms and the Man) എന്ന കൃതിയിൽ 'ഷാ' സാധാരണ നാടകങ്ങളിലെ പരിണാമഗതിയെ മറിച്ചിട്ടു കാണിക്കുന്നതിനുവേണ്ടി ഒരുനാടകം സൃഷ്ടിച്ചിരിക്കുകയാണു്. നായകനെ, സാമാന്യനിലയിലുള്ള ഒരാളായി പ്രവേശിപ്പിച്ചിട്ടു് ദുഃഖങ്ങളും വിപത്തുകളും നിറഞ്ഞ ഒരു പ്രതിസന്ധിഘട്ടത്തിൽ വെച്ചു് അയാളെ ക്രമേണ സുവ്യക്തമായ പ്രഭാവത്തോടുകൂടിയവനായി രൂപാന്തരപ്പെടുത്തുന്നതാണു് സാധാരണ സമ്പ്രദായം. 'ഷാ'യുടെ നാടകമാകട്ടെ, 'മേജർ സെർജിയസ്'(Major Sergius)എന്ന ഒരു ഉദ്യോഗസ്ഥനെക്കൊണ്ടു് വീരോചിതമായിത്തന്നെ ആരംഭിച്ചിട്ടു് മരണത്തിലേയ്ക്കു് നീങ്ങുന്ന അയാളുടെ നായകത്വംകൊണ്ടു് ഒടുവിൽ പരിഹാസ്യമായി പരിണമിക്കുകയാണു് ചെയ്യുന്നതു്. നാടുവിട്ടോടിപ്പോന്ന ഒരു ക്യാപ്ററൻ ദുഃഖിതയായ നായികയെ അവളുടെ ഉറക്കറയിൽവെച്ചു് സന്ദർശിക്കുകയും 'മേജർ സെർജിയസി'ൻെറ നേർക്കു് അവൾക്കുള്ള ആദരം വെറും കപടമാണെന്നു് അവളെ ബോദ്ധ്യപ്പെടുത്തിയതിനുശേഷം വസ്ത്രത്തിനിടയിൽ ഒളിച്ചിരിക്കാൻ അയാൾക്കു് സ്ഥലംകൊടുക്കുന്നതിനു് അവളെ പ്രേരിപ്പിക്കുകയും ചെയ്യുന്നു. നായിക സമ്മതിക്കുന്നു. വ്യവസ്ഥാപിതസമ്പ്രദായത്തിലുള്ള നാടകങ്ങളിൽ കാണുന്ന കരുണം ഇവിടെ വെറും പരിഹാസ്യമായി അധഃപതിച്ചുപോയിരിക്കുന്നു. 'Candida'-യിൽ ഒരു ഭാര്യയ്ക്കു് രണ്ടു പുരുഷന്മാരിലൊരുവനെ സ്വീകരിക്കേണ്ടിവരുന്നു. ഒരുത്തൻ, ആത്മവിശ്വാസിയും, പ്രസിദ്ധനായ ഉപദേഷ്ടാവു

മായ സ്വഭർത്താവാണ്; മററവൻ ക്ഷോഭശീലനം, ദുർബ്ബലനം, ഭീരുവുമായ ഒരു യുവകവി-അവളുടെ കാമുകൻ. നായിക സ്വഭർത്താവുമൊന്നിച്ചു ജീവിക്കാൻ തീരുമാനിക്കുന്നു; എന്തുകൊണ്ടെന്നാൽ അയാൾക്ക് കൂടുതൽ പോരായ്മകളുള്ളതുകാരണം അയാൾ അവളുടെ സഹായം കൂടുതലായി ആവശ്യപ്പെടുന്നു. ഒരു ഭാര്യയ്ക്ക് ഭർത്താവിനോടുള്ള സാമാന്യമായ മനോഭാവം പ്രേമാത്മകമേയല്ല; പ്രത്യുത ഒരുതരം അസാധാരണമായ ഭാവവൈകൃതമാണെന്നാണു 'ഷാ' പ്രദർശിപ്പിക്കുന്നതു്. അവൾ സൂക്ഷ്മദൃക്കാണെങ്കിലും, ബുദ്ധിപൂർവ്വകമല്ലാത്തവിധത്തിൽപോലും നിസ്സ്വാർത്ഥയാണ്; ഭർത്താവിനോട് സ്നേഹത്തിന്റെ കണികപോലുമില്ലാതെതന്നെ അവൾ സ്വന്തം പരിത്യാഗത്തിൽ സംതൃപ്തയുമാണ്. വിവാഹം ആനന്ദാതിരേകമോ അടിമത്വമോ അല്ല; അതു്, അത്രതന്നെ അഭിലഷണീയമല്ലെന്നിരുന്നാൽ പോലും, മാനുഷികബന്ധത്തിന്റെ ഒരു മൗലികതത്ത്വമാകുന്നു. ഭർത്താവ് എത്രതന്നെ ബലിഷ്ഠനായിരുന്നാലും, അയാൾ തന്റെ സഹായവും സേവനവും ആവശ്യപ്പെടുന്ന ഒരു ശിശുവിനു തുല്യനാണെന്നാണ് ഭാര്യയുടെ വിചാരം.

അക്കൂട്ടത്തിൽപ്പെട്ട മറെറാരുകൃതിയാണ് 'പ്രേമരസികൻ' (The Philanderer.) സാഹസികരും ഉൽപതിഷ്ണുക്കളുമായ ഇബ്സൺമതക്കാരുടെ ഒരു സംഘടനയെപ്പററിയും, പരിഷ്കൃതരായ അക്കൂട്ടരും, ഇബ്സനിസം അന്നും സ്വീകരിച്ചിട്ടില്ലാത്ത പഴമക്കാരും തമ്മിലുള്ള ഒരു കശപിശയെപ്പററിയുമാണ് ആ നാടകം പ്രതിപാദിക്കുന്നതു്. നാടകത്തിലെ ഈ ഭാഗം ലുപ്തപ്രയോഗമായിത്തീർന്നിട്ടുണ്ട്. എന്നാൽ ഈ കൃതിയിലെ രസികത കേന്ദ്രീകരിച്ചിരിക്കുന്നതു് ഡാക്ടർ പാരമോർ(Dr. Paramore) എന്ന കഥാപാത്രത്തിലാണ്. ഒരു തരം പുതിയരോഗം കണ്ടുപിടിച്ച അദ്ദേഹം അതേ രോഗത്താൽ പീഡിതനായ ഒരാളെ കണ്ടെത്തുമ്പോൾ ആഹ്ളാദിക്കുകയും, എന്നാൽ അതേരോഗം മറെറാരുത്തനപോലും ബാധിച്ചിട്ടുള്ളതായി കാണാതെ വന്നപ്പോൾ നിരാശനാകയും ചെയ്യുന്നു. രോഗിയെക്കുറിച്ച് അദ്ദേഹത്തിനു യാതൊരുശ്രദ്ധയുമില്ല; രോഗത്തെപ്പററി മാത്രമാകുന്നു അദ്ദേഹത്തിന്റെ താല്പര്യം. തത്ത്വത്തിനുവേണ്ടി ജനങ്ങളെ ബലികഴിക്കുന്ന ആദർശവാദത്തിന്ന് ഒരുദാഹരണമാണദ്ദേഹം. അത്തരത്തിലുള്ള വിപര്യാസം മററാരിലുമുള്ളതിനേക്കാൾ കൂടുതലായി ഭൗതികശാസ്ത്രജ്ഞരിലാണ് 'ഷാ' കാണുന്നതു്. അതിനാൽ ആ നാടകം ഭൗതികശാസ്ത്രോപഹാസകമായ ഒരു കൃതിയാകുന്നു. 'Mrs. Warren's Profession' എന്ന മറെറാരുനാടകം ഒരു കൊടുങ്കാററുതന്നെ ഇളക്കിവിട്ടു; എന്തെന്നാൽ അതിൽ നിഷിദ്ധവിഷയമായ വ്യഭിചാരത്തെക്കുറിച്ച് നഗ്നമായി പ്രതിപാദിച്ചിരുന്നു.

ഉദ്ദേശ്യശൂന്യമായി 'പ്യൂരിട്ടന്മാർക്കുള്ള നാടകങ്ങൾ' (Plays for Puritans) എന്നു നാമകരണം ചെയ്യപ്പെട്ട അടുത്ത ഗ്രന്ഥപരമ്പരയിലെ ഒരുദാഹരണം മാത്രം മതിയാകും. 'സീസറും ക്ലിയോപ്പാട്രയും' (Ceasar and Cleopatra) എന്ന കൃതി പരിശോധിക്കാം. സ്വാഭാവികമായും അപരിഹാര്യമായും തന്നെ 'ഷാ' സീസറാൽ ആകൃഷ്ടനായി. 'ഷാ'യുടെ അതിമാനുഷത്വസിദ്ധാന്തമനുസരിച്ച് ചരിത്രത്തിലുള്ള ഒററ മഹാപുരുഷൻ സീസർ മാത്രമാണ്. അദ്ദേഹം ഉൽകൃഷ്ടമായ ആത്മസംയമനത്തിനു് ഒരുത്തമമാതൃകയത്രെ. ഭാവാത്മകമായും നിഷേധാത്മകമായും അദ്ദേ

ഹം ദ്വേധാ മഹാനാകുന്നു. യാതൊന്നിനെപ്പററിയും, തന്നെപ്പററിപ്പോലും, അദ്ദേഹം അശ്രദ്ധനാണെന്നുതോന്നും. സ്നേഹത്തിന്റെ കൂടുതൽ കൊണ്ടല്ല, പ്രത്യുത ദ്വേഷത്തിന്റെ കുറവുകൊണ്ടാണു് സീസർ മററുപുരുഷന്മാരെക്കാൾ ശ്രേഷ്ഠതരനായിരിക്കുന്നതു്. ഹൃദയാലുത്വംകൊണ്ടല്ല സീസർ മാപ്പുകൊടുക്കുന്നതു്, നേരേമറിച്ചു് അദ്ദേഹത്തിന്റെ ഹൃദയത്തിൽ വേണ്ടത്ര വിദ്വേഷവഹ്നിയില്ലാത്തതുകൊണ്ടാകുന്നു. വികാരങ്ങൾക്കതീതനായ അദ്ദേഹം ക്ലിയോപ്പാട്രയുമായി വെറും വിനോദത്തിലേർപ്പെടുന്നതേയുള്ളു. നേരേമറിച്ചു് നെപ്പോളിയനാകട്ടെ തന്നെക്കാൾ പ്രായം ചെന്ന ഒരു സ്ത്രീയിൽ ആത്മനാശകരമാം വണ്ണം അനുരക്തനായിരുന്നു. 'ഷാ'യുടെ സീസറിൽ, ഒരു ശിലാപ്രതിമയിലെന്നപോലെ, ഘനതയും നിശ്ചഞ്ചലതയും തികഞ്ഞിരിക്കുന്നു. മഹിളകളുടെ മനോഹാരിത അദ്ദേഹത്തിനു് ആസ്വാദ്യമാണെന്നുവരികിലും അദ്ദേഹം ഒരു സ്ത്രീക്കും, ക്ലിയോപ്പാട്രയ്ക്കുപോലും, ദാസനായിരിക്കുന്നില്ല. സ്വമനസ്സാ അദ്ദേഹം വികാരങ്ങൾക്കുവശംവദനാകുന്നു; എന്നാൽ ഉത്തരക്ഷണത്തിൽതന്നെ പ്രതിനിവർത്തിക്കാനും അദ്ദേഹത്തിനു കഴിവുണ്ടു്. ക്ലിയോപ്പാട്രയിലുള്ള അനുരാഗത്താൽ ഷേക്സ്പീയറുടെ ആൻറണി രൂപാന്തരംതന്നെ പ്രാപിക്കുന്നു. ഒരുപക്ഷെ അത്തരം അടിമത്തംപോലും അയാൾക്കു് ഉൽക്കർഷകരമായിരിക്കാം. 'ഷാ'യുടെ സീസറാകട്ടേ ഒരൊററനിമിഷംപോലും ആത്മസത്ത പരിത്യജിക്കുന്നില്ല.

ഈ ഘട്ടംമുതൽ 'ഷാ'യുടെചിന്താഗതി ഒരു നവീനപഥത്തിലേക്കു് തിരിയുന്നു. അദ്ദേഹം കേവലം നിഷേധവാദിത്വം മതിയാക്കി തന്റെ മാനസിക വികാസത്തിന്റെ സർഗ്ഗാത്മകങ്ങളായ വശങ്ങളിലേയ്ക്കു കടക്കുന്നു. 'മാനുഷനും അതിമാനുഷനും' (Man and Superman) എന്ന കൃതിയിൽ അദ്ദേഹം തന്റെ ജീവശക്തിവാദത്തെ ഉന്നയിക്കുന്നു. ലൈംഗിക വികാരങ്ങളുടെ സൂക്ഷ്മമായ സ്വഭാവത്തെ പരിശോധിച്ചിക്കുന്ന, സ്ത്രീപുരുഷബന്ധപ്രതിപാദകമായ ഒരു നാടകമാണതു്. ലൈംഗികവികാരത്തിൽ പ്രേമാത്മകമായോ സ്നേഹാത്മകമായോ യാതൊന്നുംതന്നെയില്ലെന്നും, അതിമാനുഷത്വത്തിലേയ്ക്കു് മനുഷ്യവർഗ്ഗത്തെ സംസ്കരിച്ചെടുക്കുന്നതിനും ഭൂലോകത്തെ സമൃദ്ധമാക്കുന്നതിനുംവേണ്ടിയുള്ള പ്രകൃതിയുടെ പ്രചോദനം, അഥവാ സൃഷ്ട്യുന്മുഖമായ ഒരു പ്രേരണമാത്രമാണു് അതു് എന്നും അദ്ദേഹം കണ്ടെത്തുന്നു. സൃഷ്ടിപരിപാടിയിൽ പ്രധാനമായ പങ്കുവഹിക്കുന്നതു് സ്ത്രീയാകയാൽ ലൈംഗികവ്യാപാരത്തിലും പ്രധാനഭാഗം നിർവ്വഹിക്കുന്നതു് സ്ത്രീതന്നെയാണെന്നാണു് 'ഷാ'യുടെ സിദ്ധാന്തത്തിന്റെ ഒരംശം. ഈ വ്യാപാരത്തിന്റെ ഒരു ചിത്രീകരണം 'Man and Superman' എന്ന കൃതിയിൽ കാണുന്നുണ്ടു്. സ്ത്രീവിദ്വേഷി എന്നുനടിക്കുന്ന 'ടാനറി'നെ (Tanner) 'വൈററ്ഫീൽഡ്'' (Whitefield) കുരുക്കുവെച്ചുപിടിക്കുടുന്നു. അയാൾ അവളെ പെരുമ്പാമ്പെന്നും പിടിയാനയെന്നും മററും വിളിക്കുകയും, താൻ ജീവശക്തിയുടെ പിടിയിലാണെന്നു് തുറന്നു പ്രസ്താവിക്കയും ചെയ്യുന്നു.

'ഷാ'യുടെ നാടകകലാവികാസത്തിലെ അവസാനഘട്ടത്തിൽനിന്നും രണ്ടുദാഹരണങ്ങൾ മാത്രം എടുത്തു നോക്കാം. 'സെയിൻറ് ജോവാൻ'—ഉം 'ആപ്പിൾവണ്ടി'യും (Saint Joan and the Apple Cart). ജോവാൻ ആഫ് ആർക്കു് വളരെ

യധികം ഉത്തമസാഹിത്യത്തെ ഉദ്ദീപിപ്പിച്ചിട്ടുണ്ടു്. അവയിൽ 'ഷാ'യുടെ സംഭാവന സമുന്നതമായിത്തന്നെ സ്ഥിതിചെയ്യുകയും ചെയ്യുന്നു ജോവാന്റെ പാത്രസൃഷ്ടി വിപുലവും അതിമാത്രവുമായ വ്യക്തിഗതപ്രാധാന്യംകൊണ്ടു് സമ്പന്നമാണു്. അവളുടെ ദുരന്തം, ബലിഷ്ഠമായ ഒരു ശക്തിയോടെതിർത്തുനിന്ന ഒരു വ്യക്തിയുടെ ദുരന്തമാകുന്നു. അതവർ ഒട്ടുംതന്നെ അറിയുന്നില്ല. അവർ അതിനെ എതിർക്കുമ്പോൾത്തന്നെ പാരമ്പര്യത്താലും സ്വാഭാവികതയാലും അതിനെ അംഗീകരിക്കയും ചെയ്യുന്നു. അഭിപ്രായരൂപവൽക്കരണത്തിനുള്ള സ്വാതന്ത്ര്യത്തിനുവേണ്ടി റോമൻകത്തോലിക്കർക്കെതിരായി ചെയ്ത സമരം കൂടിയുമാണതു്. അവർ നവോത്ഥിതമായ പ്രൊട്ടസ്റ്റന്റിസത്തിന്റെ മൂർത്തിമദ്ഭാവം മാത്രമല്ല, മനസ്സിനെയും ആത്മാവിനെയും ക്രൂരമായി അടിച്ചമർത്തുന്ന എല്ലാത്തിനും എതിരായുള്ള പ്രതിഷേധത്തിന്റെ പ്രാണനും കൂടിയായിരുന്നു.

വാർദ്ധക്യത്തിൽപോലും 'ഷാ' പല യുവജനങ്ങളേയുംകാൾ എത്ര വളരെ അധുനാതനനും പുരോഗാമിയുമാണെന്നു കാണിക്കുന്നതത്രേ 'ആപ്പിൾവണ്ടി' (Apple-Cart). ഇക്കാലങ്ങളിലെ രാഷ്ട്രീയമായ എതിർപ്പുകളെ മനസ്സിലാക്കുന്നതിനും, ബുദ്ധിപരമായും പുരോഗമനപരമായും പ്രതിസ്പന്ദിക്കുന്നതിനുമുള്ള തുറന്ന മനസ്ഥിതിയാണു് അദ്ദേഹത്തിനുള്ളതു്. വ്യവസ്ഥാപിത നിയമവിധേയനായ രാജാവും, മന്ത്രിസഭയും, പാർലമെന്ററി ഭൂരിപക്ഷവും ഉൾക്കൊള്ളുന്ന ഇംഗ്ലണ്ടിലെ പ്രജായത്തഭരണയന്ത്രത്തെയാണു് Apple Cart പ്രതിഫലിപ്പിക്കുന്നതു്. രാജ്യഭരണത്തിൽ യാതൊരു നിയന്ത്രണവും ചെലുത്താതെ, നടപടികളിലുള്ള അപ്രധാനാംശങ്ങളെപ്പററി കശപിശയുണ്ടാക്കിക്കഴിയുന്ന മന്ത്രിമാരുടെ മൗഢ്യത്തെയും കൊള്ളരുതായ്മകളെയും 'ഷാ' പൊളിച്ചുകാട്ടുന്നു. 'മാഗ്നസ്' (Magnus) രാജാവിനെപ്പോലെ തിരഞ്ഞെടുപ്പിൽനിന്നും സുരക്ഷിതനായിരിക്കുന്ന ബുദ്ധിമാനായ ഒരു ഏകാധിപതിക്കു്, പൊതുജനങ്ങളുടെ പാവമാത്രമായ ഒരു പ്രധാനമന്ത്രിയെക്കാൾ എത്രയോ കൂടുതൽ അനുകൂലമായ നിലയാണുള്ളതു്. പക്ഷെ യഥാർത്ഥമായ അധികാരം ഇവക്കാർക്കുമില്ലതന്നെ. അതു് 'തകർപ്പൻ കമ്പനി' (Breakages Ltd) യുടെ കൈവശമാണു്. 'ഷാ' തന്റെ ആമുഖത്തിൽ അക്കാര്യം വ്യക്തമാക്കുന്നുണ്ടു്. "വാസ്തവത്തിൽ രാജവാഴ്ചയും ജനകീയത്വവും തമ്മിലല്ല വഴക്കു്; എന്നാൽ ഇവ രണ്ടും ധനികായത്തഭരണവും (Plutocracy) തമ്മിലാണു്. പ്ലൂട്ടോക്രസി (Plutocracy) പ്രകടമായ കൈയ്യൂക്കു് കൊണ്ടു് രാജശക്തിയെ നശിപ്പിച്ചശേഷം ജനകീയത്വവ്യാജേന ജനായത്തഭരണത്തെ വിലക്കു വാങ്ങുകയും, അതിനെ വിഴുങ്ങുകയും ചെയ്യുന്നു. പണം പറയുന്നു; പണം അച്ചടിക്കുന്നു; പണം പ്രക്ഷേപണം ചെയ്യുന്നു; പണം ഭരിക്കുന്നു. രാജാക്കന്മാരും തൊഴിലാളി നേതാക്കന്മാരും ഒന്നുപോലെതന്നെ അതിന്റെ ആജ്ഞകളെ പ്രമാണീകരിക്കയും അതിന്റെ ആദായങ്ങളെ സുനിശ്ചിതങ്ങളാക്കയും ചെയ്യേണ്ടിവരുന്നു". രാഷ്ട്രീയപ്രശ്നങ്ങൾക്കു പരിഹാരമായി 'ഷാ' സോഷ്യലിസമാണു് പ്രാധാന്യേന സ്വീകരിക്കുന്നതു്. എങ്കിലും അതു് സുദൃഢമായ ഒരു നിലയിലുമല്ല. അദ്ദേഹത്തിന്റെ അന്തിമഘട്ടങ്ങളിൽ, സോഷ്യലിസ്റ്റുകളെ ഭയവിഹ്വലരാക്കത്തക്കവണ്ണം, അദ്ദേഹം ഫാസിസവും ബോൾഷേവിസവും സ്വീകാര്യങ്ങളാണെന്നുപോലും

അഭിപ്രായപ്പെടുന്നു. എന്നാൽ അദ്ദേഹത്തിന്റെ യഥാർത്ഥമായ അന്തർഗ്ഗതം അരാജകത്വത്തോടുള്ള വിപ്രതിപത്തിയും, യുക്തിപരമായ ഒരു വ്യവസ്ഥിതി വാർത്തെടുക്കുന്നതിനു കഴിവുള്ള ഏതു പദ്ധതിയോടുമുള്ള ഔന്മുഖ്യവുമാണു്.

അവസാനമായി 'ഷാ'യെ ഷേക്സ്പീയരോടു് താരതമ്യപ്പെടുത്തി ഒരു വാക്കുകൂടി പറഞ്ഞുകൊള്ളട്ടെ. 'ഷാ'കലയെപ്പററി ഒട്ടുംതന്നെ കാര്യമാക്കിയിട്ടില്ല. അദ്ദേഹത്തിന്റെ ചിന്താമണ്ഡലം വിപ്ലവാത്മകങ്ങളായ ആശയങ്ങൾകൊണ്ടു് തിങ്ങിനിറഞ്ഞിരിക്കുകയാണു്. 'ഷാ'യുടെ നാടകകൃതികൾക്കാകട്ടെ സാധാരണ ദൃശ്യകാവ്യങ്ങൾക്കുള്ള സാമാന്യഗുണങ്ങൾപോലുമില്ല. ഒരൊററനാടകത്തിനുപോലും സുസംഘടിതമായ ഇതിവൃത്തം കാണുന്നില്ല. സ്വാഭാവികവും സംതൃപ്തിജനകവുമായ കഥാപാത്രങ്ങൾതന്നെ വളരെ വിരളം. അദ്ദേഹത്തിന്റെ പ്രമേയങ്ങൾക്കാകട്ടെ, പ്രാചീനന്മാരും അപ്രാചീനന്മാരുമായ നാടകകൃത്തുകൾ നാടകീകരിച്ചിട്ടുള്ള മാനുഷികവ്യാപാരങ്ങളുമായി യാതൊരു സാമ്യവുമില്ല. സമുജ്ജ്വലങ്ങളായ സംഭാഷണാംശങ്ങളും, ഒളിവെട്ടുന്ന ഫലിതങ്ങളുടെ ധാരാളതയും, മർമ്മസ്പർശികളായ വിരോധാഭാസങ്ങളുമാണു് 'ഷാ'യ്ക്കുള്ളതു്. അദ്ദേഹം ഷേക്സ്പീയരുടേതിനേക്കാൾ ഓസ്കാർവൈൽഡ് (Oscar Wilde)-ന്റെ ഗോത്രത്തിലാണുൾപ്പെടുന്നതു്. ഷേക്സ്പീയറെപ്പററിയുള്ള അദ്ദേഹത്തിന്റെ വിമർശനം അന്തഃസാരവിഹീനവും അനവഗമ്യവുമാണു്. 'ഷാ'യുടെ സിദ്ധാന്തങ്ങളും സാരോപദേശങ്ങളും, ഷേക്സ്പീയരുടേതിനോടു് തുലനംചെയ്യുമ്പോൾ, കേവലം ആഭിജാത്യരഹിതങ്ങളാകുന്നു. ഷേക്സ്പീയറിനെപ്പോലെ, അദ്ദേഹത്തിനു് വിശാലമായ വീക്ഷണമോ, അഭിവ്യാപകമായ അനുകമ്പയോ, അഗാധമായ ധിഷണയോ നാം കാണുന്നില്ല. അദ്ദേഹത്തിന്റെ പ്രശംസയും നിന്ദനവും ഒരുപോലെ നിരർത്ഥങ്ങളും അസ്ഥാനസ്ഥിതങ്ങളുമാകുന്നു. ഷേക്സ്പീയർ തന്നെക്കാൾ ഉന്നതതരനായ ഒരു വ്യക്തിയാണെന്നു് വൈമനസ്യത്തോടെയെങ്കിലും, സമ്മതിച്ചതിനുശേഷം, അദ്ദേഹത്തിന്റെ ചുമലിൽ ചവുട്ടിനിൽക്കാൻ കാലികമായ അനുകൂലസാഹചര്യം തനിക്കു സിദ്ധിച്ചിട്ടുണ്ടെന്നു് 'ഷാ' അവകാശപ്പെടുന്നു. എന്നാൽ അവിടെ അദ്ദേഹത്തിനു നിവർന്നുനിൽക്കാൻ സാദ്ധ്യമല്ല; അദ്ദേഹം തലകുത്തിവീണുതകർന്നുപോകും. ഷേക്സ്പീയറെ സംബന്ധിച്ചുള്ള പരാമർശങ്ങളിലുള്ളവയെക്കാൾ കൂടുതലായി 'ഷാ'യുടെ അഹംഭാവവും ധിക്കാരവുമാകുന്ന ഭാവങ്ങൾക്കു് മറെറാരിടത്തും തെളിവില്ല. "The Dark Lady of the Sonnets" എന്ന കൃതിയിൽ, ഷേക്സ്പീയറെ, ഒരു നോട്ടുപുസ്തകവും പെൻസിലുമേന്തി എലിസബത്തുരാജ്ഞി തുടങ്ങിയുള്ളവരുടെ മുഖപേടകങ്ങളിൽനിന്നും പൊഴിഞ്ഞുവീഴുന്ന സൂക്തിമുക്തകങ്ങളെ സ്വായത്തമാക്കാൻവേണ്ടി, അവയെ കുറിച്ചെടുത്തുകൊണ്ടു് ചുററിനടക്കുന്നതായി 'ഷാ' പ്രദർശിപ്പിച്ചിരിക്കുന്നതു് വസ്തുതകളുടെ വിഘടനംകൊണ്ടുതന്നെ പരിഹാസ്യമാണു്. ഇബ്സനെപ്പററി പറയുന്നതിനാണു് അദ്ദേഹത്തിനു കൂടുതൽ യോഗ്യതയുള്ളതു്. എന്നിട്ടും അദ്ദേഹത്തിന്റെ 'ഇബ്സനിസത്തിന്റെ സാരസർവ്വസ്വം' (Quintessence of Ibsenism) എന്ന കൃതി, കുറെക്കൂടി നിഷ്കൃഷ്ടമായി പറയുകയാണെങ്കിൽ, 'ഷേവിയനിസത്തിന്റെ സാരസർവ്വസ്വം' (Quint-

essence of Shavianism) എന്ന പേരാണു് അർഹിക്കുന്നതു്. സ്വകീയഭാവത്തിൽനിന്നും പുറത്തിറങ്ങി നിഷ്പക്ഷമായ ഒരു വീക്ഷണമെടുക്കുന്നതിനു് 'ഷാ' യ്ക്കു് കഴിവില്ല. അദ്ദേഹത്തിനു്, നാടകങ്ങൾ സ്വാഭിപ്രായങ്ങളുടെ വാഹനങ്ങൾ, എന്നതിൽ കൂടുതലായി ഒന്നുമല്ല. പ്രതിപാദനശൈലിയുടെ തൈഷ്ണ്യത്തിൽ അദ്ദേഹം ബദ്ധശ്രദ്ധനായിരിക്കുമ്പോൾ, അദ്ദേഹം കലാരൂപത്തിൽ തീരെ ഉദാസീനനാണു്.

ശൈലിയുടെ സർവ്വസ്വവും, അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ, സുതീക്ഷ്ണവും സുശക്തവുമായിരിക്കുക എന്നുള്ളതാണു്. 'ഷാ'യുടെ ശൈലിക്കുള്ള തീക്ഷ്ണതയിൽ ആർക്കും അദ്ദേഹത്തോടു് എതിർത്തുനിൽക്കുവാൻ സാദ്ധ്യമല്ല. അതിസൂക്ഷ്മങ്ങളായ ഖഡ്ഗപ്രയോഗങ്ങളും തല്ലിത്തകർക്കുന്ന ഗദാഘാതങ്ങളുമല്ലാതെ അദ്ദേഹത്തിന്റെ കൃതികളിൽ ഒരിടത്തും കാവ്യസൗകുമാര്യമോ ഭാവനാസമ്പത്തോ നാം കാണുന്നില്ല. അദ്ദേഹത്തിന്റെ മേധാശക്തി സുതരാം സമർത്ഥവും സ്വതന്ത്രവുമാണു്. അദ്ദേഹം ജീവിതത്തെ തന്റെ സ്വന്തമായ രീതിയിൽ വ്യാഖ്യാനിക്കുകയും, വ്യവസ്ഥാപിതമാനദണ്ഡങ്ങളെ നിരാകരിച്ചുകൊണ്ടു്, തന്റെ സ്വന്തം സാന്മാർഗ്ഗികതത്ത്വം ആവിഷ്കരിക്കുകയും, വസ്തുക്കൾക്കു് സ്വന്തമായ മൂല്യങ്ങൾ നിർണ്ണയിക്കുകയും ചെയ്തിട്ടുണ്ടു്. ഇരുപതാം നൂററാണ്ടിലെ സദാചാരസിദ്ധാന്തങ്ങളുടെയും തത്ത്വശാസ്ത്രങ്ങളുടെയും ചരിത്രത്തിൽ അദ്ദേഹത്തിനുള്ള സ്ഥാനം സുരക്ഷിതമാണു്; എന്നാൽ ഒരു നാടകകലാകാരൻ എന്ന നിലയ്ക്കു് അദ്ദേഹം കാലത്തിന്റെ കാരുണ്യത്തിനു് വിധേയനായിത്തന്നെ നിലകൊള്ളുന്നു.

---


# ശബ്ദതാരാവലി

## മലയാള നിഘണ്ടു

### പരിഷ്ക്കരിച്ച നാലാം പതിപ്പു്.

മലയാളികൾക്കു അപരിത്യാജ്യമായ ഒരു കോശഗ്രന്ഥം. ഇന്നുള്ള ഭാഷാ നിഘണ്ടുക്കളിൽ പ്രഥമസ്ഥാനം അർഹിക്കുന്നതെന്നല്ല, കൂലങ്കഷമായ ഭാഷാപരിചയത്തിനു പര്യാപ്തമായതെന്നു് പണ്ഡിതന്മാർ പരക്കെ സമ്മതിച്ചിട്ടുള്ള ഈ ബൃഹത് കോശത്തിന്റെ ഒന്നാം വാല്യം തയ്യാർ. ആകെ 1030 പുറമുള്ള ഈ വാല്യത്തിൽ എട്ടു ലക്കങ്ങൾ അടങ്ങിയിരിക്കുന്നു. ഏകദേശം ഇത്രയും വരുന്ന രണ്ടാം വാല്യത്തോടുകൂടി ഈ ഗ്രന്ഥം പൂർത്തിയാകുന്നതാണു്. ലക്കങ്ങളായി വാങ്ങിയാൽ എട്ടെണ്ണത്തിനുംകൂടി വില രൂ. 12 ബയന്റുചെയ്ത വാല്യത്തിനു് വില രൂ. 14.

കെ. മാത്യു
ലൈബ്രേറിയൻ
ശ്രീചിത്തിരതിരുനാൾ ഗ്രന്ഥശാല, തിരുവനന്തപുരം.

# താമസ്സ് ഗ്രീൻവുഡ്ഡ്

(ഒരു മഹനീയ ഗ്രന്ഥശാലാപ്രവൎത്തകൻ)

## എം. ആർ. ബാലകൃഷ്ണവാരിയർ

പബ്ലിക്കലൈബ്രറി പ്രസ്ഥാനത്തിന്റെ പ്രവാചകനെന്നു് പേരുസമ്പാദിച്ച താമസ്സു് ഗ്രീൻവുഡ്ഡു് നേരത്തേതന്നെ തന്റെ ജീവിതോദ്ദേശ്യം എന്തായിരിക്കണമെന്നു് നിശ്ചയിച്ചു. അതനുസരിച്ചു് അനവരതം സ്ഥിരോത്സാഹത്തോടെ പ്രവൎത്തിച്ചു. അവസാനത്തിൽ വിജയിക്കയും ചെയ്തു. ചെറുപ്പത്തിലേതന്നെ ഒരു ഉന്നം വെച്ചുകൊണ്ടു് അവിശ്രാന്തം പരിശ്രമിക്കുകയും വിജയശ്രീലാളിതനാകുകയും ചെയ്തുയെന്നതുതന്നെ ഒരപൂർവ്വസിദ്ധിയാണു്. ഓളത്തിൽ തുള്ളിക്കളിക്കുന്ന ഒതളങ്ങായെപ്പോലെ ഉദ്ദേശ്യമില്ലാതെ ഉഴലുന്നവരാണു് അധികംപേരും. ഒരു ലാക്കുനോക്കി പ്രയാണംചെയ്തും അതിനെ കരസ്ഥമാക്കുകയും ചെയ്യുന്നവരുടെ ജീവിതത്തിനു് ഒരു ചട്ടവും ചിട്ടയുമുണ്ടു്. ഏതാണ്ടൊരു കലാസൗന്ദര്യവും അതുൾക്കൊള്ളുന്നു. അതിനൊരു പരിണാമഗുപ്തിയുമുണ്ടു്. ഗ്രീൻവുഡ്ഡിന്റെ ജീവിതം മററുതരത്തിൽ പ്രശസ്തമല്ലെങ്കിലും ഇക്കാൎയ്യത്തിൽ ധന്യമാണു്. ധനത്തിനൊ പെരുമയ്ക്കോ പേരിനോ വേണ്ടിയല്ല ഇങ്ങനെ പ്രവൎത്തിച്ചതെന്നുള്ളതു് അതിന്റെ മാററു് വർദ്ധിപ്പിക്കുന്നു. ലോകോപകാരാൎത്ഥമായുള്ള ഒരു വെറും നിഷ്കാമകൎമ്മം—അതത്രേ ഗ്രീൻവുഡ്ഡിന്റെ ജീവിതം. തന്റെ പ്രവണതകൾക്കനുസരണമായി തന്നാലായവിധം നാട്ടിനും നാട്ടാൎക്കുമായി പ്രവൎത്തിക്കുകയെന്ന മഹനീയാദർശം അദ്ദേഹത്തിൽ ഉടലെടുത്തു. അംബരചുംബികളും അതലസ്പർശികളുമായ ആദർശങ്ങളിൽ മതിമയങ്ങാതെ, ഒക്കുന്ന ഒരു കാൎയ്യത്തിനുവേണ്ടി ആത്മാർപ്പണം ചെയ്തു. അതിലത്രേ ആ ജീവിതത്തിന്റെ ധന്യധന്യതയും മെച്ചവും.

നിൎദ്ധനനായ ഒരു നെയ്ത്തുകാരന്റെ മകനായി ജനിച്ച ഗ്രീൻവുഡ്ഡിനു് ബാല്യത്തിൽതന്നെ കാലയാപനത്തിനായി എന്തെങ്കിലും ജോലി അന്വേഷിക്കേണ്ടിവന്നു. പറയത്തക്ക വിദ്യാഭ്യാസം സമ്പാദിക്കുന്നതിനു് ചുററുപാടുകളുടെ പ്രാതികൂല്യം അനുവദിച്ചില്ല. പിതാവിന്റെ മരണശേഷം കുടുംബഭരണം നിസ്സഹായയായ വിധവയുടെ കൎത്തവ്യമായിത്തീൎന്നു. കുട്ടികളെല്ലാവരും ജോലി ചെയ്താലല്ലാതെ നിത്യവൃത്തി കഴിക്കുവാൻ നിൎവ്വാഹമില്ലെന്നുള്ള കഷ്ടസ്ഥിതി ആ ദരിദ്രകുടുംബത്തെ ഒട്ടാകെ വലച്ചു. സ്വദേശത്തിലെ പാതിരിയുടെ ഉത്സാഹത്തിൽ എല്ലാ തിങ്കളാഴ്ചതോറും നടത്തിവന്നിരുന്ന യുവജനസമ്മേളനത്തിൽ ഭാഗഭാക്കാകാൻ ഗ്രീൻവുഡ്ഡു് കൌതുകം പ്രദൎശിപ്പിച്ചു. ഏതെങ്കിലും വിഷയത്തെക്കുറിച്ചു് ഒരാൾ ഒരു ഉപന്യാസം വായിക്കുകയും സന്നിഹിതരെല്ലാം അതിനെപ്പററി വാദപ്രതിവാദം നടത്തുകയുമായിരുന്നു അവിടുത്തെ ചടങ്ങു്. ഗ്രീൻവുഡ്ഡു് ഇക്കാൎയ്യത്തിൽ വളരെ കൌതുകം കാണിച്ചതോടുകൂടി തന്റെ വിജ്ഞാനപരിധി വിപുലമാക്കുവാനുള്ള വ്യവസായത്തിൽ വ്യാപൃതനായി. ഓരോ, തിങ്കളാഴ്ചയായി അദ്ദേഹം ഉൽക്കണ്ഠയോടു് പ്ര

തീക്ഷിച്ചിരുന്നു. വാദപ്രതിവാദത്തിൽ സജീവമായ പങ്കു് എടുക്കുന്നതിനു് വിവിധവിഷയങ്ങളിൽ വിജ്ഞാനം സമ്പാദിക്കേണ്ടിയിരുന്നു. പാതിരിയുടെ മന്ദിരത്തിലുണ്ടായിരുന്ന ഗ്രന്ഥസഞ്ചയം ഗ്രീൻവുഡ്ഡിന്റെ ജ്ഞാനതൃഷ്ണശമിപ്പിക്കുന്നതിനു് പര്യാപ്തമായില്ല. കാലക്ഷേപമാർഗ്ഗം തിരക്കി ഷെഫീൽഡ്പട്ടണത്തിൽ താമസമാക്കിയപ്പോഴും അവിടുത്തെ പബ്ലിക്ക്ലൈബ്രറിയിൽ കിട്ടാവുന്നിടത്തോളം സമയം അദ്ദേഹം ചിലവാക്കിവന്നു. ഒരു ഇരുമ്പുകച്ചവടക്കാരന്റെ ഏജൻറായി ഓരോ സ്ഥലങ്ങളിൽ എപ്പോഴും സഞ്ചരിച്ചുകൊണ്ടിരുന്ന ഗ്രീൻവുഡ്ഡ് അതിനിടയിൽ പുസ്തകപാരായണം മുടങ്ങാതെ നടത്തിയിരുന്നു. എവിടെച്ചെന്നാലും അവിടെ വായനശാലയുണ്ടോ എന്നതാണു് അദ്ദേഹത്തിന്റെ പ്രഥമനോട്ടം. പുസ്തകങ്ങൾ വായിക്കുന്നതുകൂടാതെ, വായനശാലയുടെ പ്രവർത്തനം, വായനക്കാരുടെ സ്വഭാവം. ഗ്രന്ഥങ്ങളുടെ തരം, എന്നുതുടങ്ങിയ വിവരങ്ങൾ ശേഖരിക്കുന്നതിലും പ്രത്യേകമൌൽസുക്യം കാണിച്ചു. മൂന്നുകൊല്ലത്തോളം രാജ്യത്തിന്റെ നാനാഭാഗങ്ങളിൽ ഏജൻറായി സഞ്ചരിച്ചശേഷം, ലൈബ്രറിപ്രസ്ഥാനം നടപ്പിലാക്കണമെന്നുള്ള അഭിലാഷത്താൽ തൽസ്ഥാനം രാജിവെച്ചു. ഷെഫീൽഡിലെ പബ്ലിക്ക്ലൈബ്രറിയിൽ അസിസ്റ്റൻഡ് ലൈബ്രേറിയനായി നിയമിതനായപ്പോൾ ഗ്രീൻവുഡ്ഡിന്റെ ജീവിതോദ്ദേശ്യസാദ്ധ്യത്തിനുള്ള അനുകൂലപരിതഃസ്ഥിതിയുളവായി.

അപ്പർതാർപ്പ് എന്ന, ഷെഫീൽഡ് പട്ടണത്തിന്റെ ഉപനഗരത്തിലെ വായനശാലയുടെ ലൈബ്രേറിയനായി ഗ്രീൻവുഡ്ഡ് ചാർജ്ജെടുത്തു. വായനശാലയിൽ വന്നുചേരുന്നവരുടെ സംസ്കാരനിലവാരമനുസരിച്ചു് അവക്കു് പ്രയോജനപ്രദമാകുന്ന ഗ്രന്ഥങ്ങൾ നിർദ്ദേശിച്ചുകൊടുക്കുന്നതിലാണു് ഗ്രീൻവുഡ്ഡ് കൂടുതൽ ശ്രദ്ധ പതിപ്പിച്ചതു്. ഓരോരോ വിഷയത്തെ സംബന്ധിച്ചുള്ള ഗ്രന്ഥങ്ങളെപ്പററി പൂർണ്ണവിവരങ്ങൾ അദ്ദേഹത്തിനു് ഹൃദിസ്ഥമാണു്. ലൈബ്രേറിയൻ ജോലിയിൽനിന്നു് ലഭിച്ചുകൊണ്ടിരുന്ന വേതനം വിവാഹിതനായ ഗ്രീൻവുഡ്ഡിനു് ചിലവിനു മതിയാകില്ലായ്കയാൽ ചില മാസികകളുടെ ഏജൻറായും പ്രസാധകനായും കൂടി പണിനടത്തിവന്നു. ഇക്കാരണത്താൽ ലണ്ടൻനഗരത്തിലേക്കു് താമസംമാററി. മാസികകളുടെ പ്രചരണത്തിനായി കൂടക്കൂടെ രാജ്യത്തിന്റെ നാനാഭാഗങ്ങളിലും സഞ്ചരിക്കേണ്ടിയിരുന്നു. ഓരോരോ തൊഴിലുകാർക്കു പ്രത്യേകമായി ഏതാനും മാസികകൾ ഗ്രീൻവുഡ്ഡ് സ്വന്ത പത്രാധിപത്യത്തിൽ പ്രസിദ്ധംചെയ്തുതുടങ്ങി. ആദ്യഘട്ടത്തിൽ അത്ര വിജയപ്രദമായില്ലെങ്കിലും കാലംചെന്നതോടുകൂടി അവയ്ക്കു സ്ഥിരപ്രതിഷ്ഠ സമ്പാദിക്കുവാൻ കഴിഞ്ഞു. 1882 ഏപ്രിൽമാസത്തിൽ അദ്ദേഹം ആദ്യമായി അമേരിക്കൻ ഐക്യനാടു് സന്ദർശിച്ചു. ആ സന്ദർശനവിവരങ്ങളടങ്ങിയ ഒരു സഞ്ചാരകഥ താമസംവിനാ എഴുതി പ്രസിദ്ധംചെയ്തു. ഈ ഗ്രന്ഥത്തിന്റെ മെച്ചം അതിലെ നിഷ്പക്ഷതതന്നെ. അമേരിക്കയിലെ പുസ്തകശാലകളെക്കുറിച്ചു് വേണ്ട വിവരങ്ങൾ നൽകുന്നതിനു് അദ്ദേഹത്തിനു കഴിഞ്ഞു. മാസികകളുടെ വരവിൽനിന്നും സ്വന്തമായൊരു ഗൃഹവും പരിസരവും വാങ്ങിച്ചു് സ്ഥിരവാസം ലണ്ടനിൽതന്നെ ഈയിടെ ഉറപ്പിച്ചു. അക്കാലത്തു് പ്രകൃതിശാസ്ത്രജ്ഞന്മാരുടെ ജീവചരിത്രങ്ങളടങ്ങിയ ഒരു ഗ്രന്ഥം നിർമ്മിച്ചതു് വളരെ

ആദായകരമായിത്തീൎന്നു. അതിനെത്തുടൎന്നു രചിച്ച ആഖ്യായികയും വായനക്കാരുടെ പ്രീതിക്കു പാത്രമായി. ഈ കാലത്തെല്ലാം ഗ്രീൻവുസ്റ്റ് തന്റെ പ്രേമഭാജനമായ ലൈബ്രറിപ്രസ്ഥാനത്തെ മറന്നിരുന്നില്ല. അതിനെക്കുറിച്ചു സ്വന്തം അനുഭവങ്ങളെ അടിസ്ഥാനപ്പെടുത്തി ഒരു വിപുലഗ്രന്ഥം രചിക്കുന്നതിൽ വ്യാപൃതനായിരുന്നു. അമേരിക്കയിലും മററും നടത്തിയ പൎയ്യടനങ്ങളിൽ ശേഖരിച്ച അറിവും ലഭിച്ച വിജ്ഞാനവും അപരിമിതമായിരുന്നു. അതൊക്കെ പ്രയോജനപ്പെടുത്തി നിൎമ്മിച്ച ഫ്രീ പബ്ളിക്ക് ലൈബ്രറികൾ എന്ന ഗ്രന്ഥമാണു ഗ്രീൻവുസ്റ്റിന്റെ കൃതികളിൽ സൎവ്വപ്രാധാന്യംവഹിക്കുന്നതു്. പബ്ളിക്ക് ലൈബ്രറിപ്രസ്ഥാനം ഇംഗ്ലണ്ടിൽ വേരുപിടിക്കുന്നതിനും രാജമസ്സോടെ പ്രവൎത്തനം നടത്തുന്നതിനും പ്രചോദനം നൽകിയതു് ഈ ഗ്രന്ഥമാണു്. ഓരോഗ്രാമത്തിലും ഒരു പബ്ളിക്കലൈബ്രറി സ്ഥാപിക്കേണ്ട ആവശ്യത്തെക്കുറിച്ചു ശക്തിയായ ഭാഷയിൽ ഈ ഗ്രന്ഥത്തിൽ നടത്തിയ ആഹ്വാനം ഇംഗ്ലീഷ്ജനത കൈക്കൊണ്ടു. ഇംഗ്ലണ്ടിലെ പത്രലോകം ഗ്രീൻവുസ്റ്റിന്റെ ആദർശത്തിന്നു് ഏററവുമായ പ്രോത്സാഹനം നൽകി. ഒരു കാൎയ്യത്തെപ്പററിയും ഇത്രമാത്രം ഒരുമിപ്പു് പത്രമണ്ഡലത്തിൽ ദൃശ്യമായിരുന്നില്ല. അതുപോലെതന്നെ ജനനായകന്മാരും അദ്ദേഹത്തിന്റെ സംരംഭത്തിനു വേണ്ട സഹായം വാഗ്ദാനംചെയ്തു. ഗ്ലാഡ്സ്റ്റൻ, മുതലായ രാജ്യതന്ത്രജ്ഞന്മാർ ഈ നവീനാദർശത്തിനു വളരെ പ്രോത്സാഹനംനൽകി. ഏതു ചെറുപട്ടണത്തിലും പബ്ളിക്ക് ലൈബ്രറി സ്ഥാപിക്കുന്നതിനുള്ള അഭിവാഞ്ഛ കാട്ടുതീപോലെ നാടാകമാനം പരന്നു. എല്ലാവരും ഗ്രീൻവുസ്റ്റിനോടാണു് ഇക്കാൎയ്യത്തിൽഉപദേശം ആവശ്യപ്പെട്ടതും. ഇതിനായി അദ്ദേഹത്തിനു പലസ്ഥലങ്ങളും സന്ദർശിച്ചു പ്രഭാഷണങ്ങളും പ്രസംഗങ്ങളും നടത്തേണ്ടിയിരുന്നു. ഈ യാത്രകളിൽ അതാതു സ്ഥലത്തെ ഉത്സാഹികളായ യുവജനങ്ങളുമായി സമ്പൎക്കം പുലൎത്തുന്നതിനു അദ്ദേഹത്തിനു സാധിച്ചു. പബ്ളിക്ക്ലൈബ്രറി അതാതുസ്ഥലത്തെ ജനങ്ങളുടെ സർവ്വകലാശാലയാണെന്നുള്ള ബോധം എല്ലാവരിലും പകരുന്നതിനു, ഗ്രീൻവുസ്റ്റിന്റെ ഗ്രന്ഥവും പ്രഭാഷണങ്ങളുമാണു് പ്രധാനമായി കരണഭൂതമായതു്.

ഗ്രാമലൈബ്രറികൾ സ്ഥാപിക്കുന്നതിനു ആദ്യഘട്ടത്തിൽ പല വിഷമങ്ങളും നേരിട്ടു. ലൈബ്രറി ആക്ടുപ്രകാരം ഒരു പവനിൽ ഒരു പെനി കരം ചുമത്തിയിരിക്കുന്നതു് ഒട്ടും പൎയ്യാപ്തമായിരുന്നില്ല. ചില ഗ്രാമങ്ങളിൽനിന്നുള്ള ആദായം തുലോം തുഛമായിരുന്നു. എല്ലാ ഗ്രാമങ്ങളും ഈ പ്രസ്ഥാനംകൊണ്ടു് ധന്യമാകണമെന്നായിരുന്നു ഗ്രീൻവുസ്റ്റിന്റെ ആഗ്രഹം. 1892-ൽ ഗ്രാമലൈബ്രറികളെപ്പററി അദ്ദേഹം ചെയ്ത ഒരു പ്രസംഗം ഗ്ലാഡ്സ്റ്റന്റെ പ്രത്യേക ശ്രദ്ധയിൽ പെടുകയും അതിലെ നിർദ്ദേശങ്ങൾ അംഗീകൃതമാകുകയും ചെയ്തു. എന്നാൽ ഗവൎമ്മെൻറിനെ മാത്രം ആശ്രയിക്കാതെ പൊതുജനങ്ങൾ സ്വമനസ്സാലെസഹായധനം നല്കിവേണം പ്രസ്തുത പ്രസ്ഥാനം ഉന്നമിക്കേണ്ടതെന്നായിരുന്നു പ്രധാന മന്ത്രിയുടെ അഭിമതം. ഏഴുലക്ഷം പവൻ ഈ ആവശ്യത്തിലേക്കായി കൌണ്ടികൌൺസിലുകളെ ഏല്പിക്കുന്നതിനു പ്രേരകമായതു് ഗ്രീൻവുസ്റ്റിന്റെ പ്രചാരണജോലിയായിരുന്നുവെന്നതിനു സംശയമില്ല. ഏതായാലും ഗവ

മെൻറു അനുവദിച്ച തുക വിപുലമായ ഒരു പദ്ധതിയുടെ അടിസ്ഥാനമായി. പൊതുജനങ്ങളുടെ ശ്രമത്താൽ ആറു പുസ്തകങ്ങൾ അടങ്ങിയ പെട്ടികകൾ കഗ്രാമങ്ങളിൽ കാലാകാലം കൊണ്ടുചെല്ലുന്ന പദ്ധതി വില്യംസ്റ്റെഡ്ഡിൻെറ സഹായത്തോടുകൂടി നടപ്പാക്കുന്നതിൽ ഗ്രീൻവുഡ്ഡ് തീവ്രയത്നം ചെയ്തു. അതുപോലെതന്നെ സൺഡേസ്കൂളുകളോടനുബന്ധിച്ച് മതസംബന്ധമല്ലാത്ത ഗ്രന്ഥങ്ങളുടങ്ങിയ പുസ്തകശാലകൾ സ്ഥാപിക്കുന്ന സമ്പ്രദായവും ഏർപ്പെടുത്തി. ഗ്രാമീണവായനശാലകൾ സ്ഥാപിക്കുന്നതിന് ഇതു സർവ്വത്ര പ്രേരകമായി ഭവിച്ചു. എന്നുതന്നെയുമല്ല, ഏതാനും നല്ല പുസ്തകങ്ങളുടെ ലിസ്റ്റ് അടങ്ങിയ ലഘുലേഖകൾ ഗ്രാമങ്ങളിൽ പ്രചരിപ്പിച്ചു. സാഹിത്യത്തിൽ നിലയും വിലയും സമ്പാദിച്ച അനശ്വരഗ്രന്ഥങ്ങളുമായി ഗ്രാമീണരെ പരിചയപ്പെടുത്തണമെന്നതായിരുന്നു ഇതിൻെറ ഉദ്ദേശ്യം. ഓരോ ഗ്രാമീണലൈബ്രറിയോടനുബന്ധിച്ച് ഒരു മ്യൂസിയവും കലാമന്ദിരവുംകൂടി വേണമെന്ന് ഗ്രീൻവുഡ്ഡ് അഭിലഷിച്ചു. അതാതു ദേശത്തെ കലകളേയും അപൂർവ്വസാധനങ്ങളേയും പ്രദർശിപ്പിക്കുന്നതിന് ഉതകുന്നവയായിരിക്കണം ഇവയെന്നാണ് അദ്ദേഹത്തിൻെറ മതം. എല്ലാം ഒരേ കരുവിൽ വാർത്തെടുക്കാതെ ദേശവ്യത്യാസമനുസരിച്ച് വേണ്ട വ്യതിയാനങ്ങൾ വരുത്തുന്നതിന് അദ്ദേഹം നിർദ്ദേശിച്ചു.

ഗ്രീൻവുഡ്ഡിൻെറ ഗ്രന്ഥം അമ്പതുകൊല്ലത്തിനിടയിൽ മൂന്നു പ്രാവശ്യം മാറി എഴുതി അഞ്ചാറു പതിപ്പുകൾ ആവശ്യമായിയെന്നുള്ളതു് തന്നെ അതിൻെറ പ്രചാരത്തിന് മതിയായ ലക്ഷ്യമാണല്ലോ. അപ്പോഴേക്ക്, ലൈബ്രറിപ്രസ്ഥാനത്തെക്കുറിച്ച് എന്തെങ്കിലും പ്രാമാണികമായ അഭിപ്രായം പുറപ്പെടുവിക്കുന്നതിന് അദ്ദേഹത്തെക്കാൾ യോഗ്യനായി വേറെ ആരുമില്ലെന്ന് പൊതുസമ്മതി ആർജ്ജിച്ചുകഴിഞ്ഞു. ഗവമ്മെൻറും പൊതുജനങ്ങളും ഗ്രീൻവുഡ്ഡിനെ ആ നിലയിൽ പരിഗണിച്ചു. പ്രഭുക്കന്മാരും രാജ്യതന്ത്രജ്ഞന്മാരും ജനനായകന്മാരും അഹമഹമികയാ പ്രസ്ഥാനത്തേയും ഗ്രീൻവുഡ്ഡിനേയും നിരന്തരം പ്രോത്സാഹിപ്പിച്ചു. പല ഗ്രന്ഥശാലകളും വെറും പുസ്തകശേഖരണത്തിലും വിതരണത്തിലും മാത്രമല്ല പ്രവർത്തിച്ചിരുന്നതു്. പ്രസംഗങ്ങളും പഠനയോഗങ്ങളും വാദപ്രതിവാദങ്ങളുംമററും നടത്തുന്നതിനും പൊതുജനങ്ങളെ കൂടുതൽ ആകർഷിക്കുന്നതിനും ഇവയ്ക്കു സാധിച്ചു. ഇന്ന് ഇതെല്ലാം പുതുമ നശിച്ച് പഴഞ്ചരക്കുകളായി പരിഗണിക്കപ്പെടുമെങ്കിലും അന്നത്തെ സ്ഥിതി അതല്ലായിരുന്നു. ഗ്രീൻവുഡ്ഡിൻെറ നിർദ്ദേശപ്രകാരം അപ്പഴപ്പോൾ ഏർപ്പെടുത്തിയ സമ്പ്രദായങ്ങൾ ഗ്രന്ഥശാലകളിൽ ജനങ്ങൾ തിക്കിക്കൂട്ടുന്നതിനും വയോജനവിദ്യാഭ്യാസം നിഷ്പ്രയാസം നടത്തുന്നതിനും വളരെ സഹായകമായിത്തീർന്നു. ഗ്രന്ഥശാലകളുടെ നടത്തിപ്പിൽ ഗവമ്മെൻറിൻെറ പരിശോധനയും മേൽനോട്ടവും ഉണ്ടായിരിക്കുന്നതു് ശ്രേയസ്കരമായിരിക്കുമെന്ന് ഗ്രീൻവുഡ്ഡ് വിശ്വസിച്ചു; അതിനായി പ്രത്യേകം ചില ഇൻസ്പെക്ടരന്മാരെ നിയമിക്കുന്നതിന് ഗവമ്മെൻറിനെ അദ്ദേഹം പ്രേരിപ്പിച്ചു. ഗവമ്മെൻറിൻെറ ഈ ഇടപെടലിനെക്കുറിച്ച് സർവസമ്മതമായ ഒരഭിപ്രായം ഉണ്ടായതുമില്ല. പുസ്തകവിതരണത്തെക്കുറിച്ചും അദ്ദേഹത്തിനു ചില പ്രത്യേകാശയങ്ങൾ നടപ്പിൽ വരുത്തുവാനുണ്ടായിരുന്നു. ഏതു ഗ്രന്ഥവും എടുക്കുന്നതിനു വായനക്കാരന് പൂർണ്ണസ്വാതന്ത്ര്യം

ഉണ്ടായിരിക്കണമെന്നും പുസ്തകശാലയിലെ അലമാരികളിൽനിന്ന് യഥേഷ്ടം തെരഞ്ഞെടുക്കത്തക്കവണ്ണം അവ തുറന്നുതന്നെ വെച്ചിരിക്കണമെന്നും അദ്ദേഹം അഭിപ്രായപ്പെട്ടു. ഇതിനും പുറമെ, ഏതെല്ലാം ഗ്രന്ഥങ്ങൾ വെളിയിൽ പോയിട്ടുണ്ടെന്നു വായനക്കാരനു ഒററ നോട്ടത്തിൽ മനസ്സിലാകത്തക്കവണ്ണം ഓരോ ഗ്രന്ഥശാലയിലും സൂചിനികൾ സജ്ജമാക്കുന്നതിൽ അതീവ ശ്രദ്ധചെലുത്തി. സാധാരണ ജനങ്ങളുടെ രുചിക്കനുസരണമായി നോവലുകളും കഥകളും ആയിരുന്നാലേ, ഗ്രാമീണപുസ്തകശാലകൾ ആകർഷകമാകയൊള്ളുവെന്നുള്ള ധാരണ അനാസ്പദമാണെന്നു കാണിക്കുവാൻ ഗ്രീൻവുഡ്ഡ് വളരെ പരിശ്രമിച്ചു. വിനോദമാണ് വിജ്ഞാനത്തേക്കാൾ വായനയുടെ ഉന്നമെന്നുള്ള അഭിപ്രായവും അദ്ദേഹം അംഗീകരിച്ചില്ല. 'ലൈബ്രറിപ്രസ്ഥാനവാർഷികഗ്രന്ഥം' എന്ന പേരിൽ ആണ്ടുതോറും ഗ്രീൻവുഡ്ഡ് പ്രസിദ്ധപ്പെടുത്തിവന്ന കാലിക പ്രസിദ്ധീകരണത്തിൽ പ്രതിവർഷമുണ്ടായ അഭിവൃദ്ധിയും സമ്പ്രദായഭേദങ്ങളും പരിഷ്കാരങ്ങളും മററും സവിസ്തരമായി വർണ്ണിച്ചിട്ടുണ്ട്.

ലൈബ്രറി പ്രസ്ഥാനത്തിനുവേണ്ടി തൻെറ ജീവിതം അർപ്പിച്ച് അതിനു ഇംഗ്ലണ്ടിൽ കഴിയുന്നത്ര പ്രചാരം വരുത്തുന്നതിന് ശ്രമിച്ചവരിൽ, ഗ്രീൻവുഡ്ഡിൻെറ സ്ഥാനം അത്യുന്നതമാണ്. അതായിരുന്നു അദ്ദേഹത്തിൻെറ ജീവിതധർമ്മം. അതു് വിജയകരമായി നിർവഹിക്കുവാൻ അദ്ദേഹത്തിന് കഴിഞ്ഞു. പടിഞ്ഞാറൻരാജ്യങ്ങളിൽ ഗ്രന്ഥശാലാപ്രസ്ഥാനം വേരുറയ്ക്കാൻ ധനസഹായം ചെയ്തവരിൽ കോടീശ്വരനായ കർണ്ണീജിയും മററു ഔദാര്യശാലികളും ചെയ്തവരിൽ താമസ്സ് ഗ്രീൻവുഡ്ഡും അഗ്രഗണ്യസ്ഥാനം വഹിക്കുന്നു. അതിനുവേണ്ട അന്തരീക്ഷം നിർമ്മിച്ചതായിരുന്നു ഗ്രീൻവുഡ്ഡിൻെറ നേട്ടം. അതു ചില്ലറ നേട്ടമാണോ?

ഗ്രന്ഥനിരീക്ഷണം

# ഉയരുന്ന യവനിക

ഒരുപക്ഷെ അജ്ഞതകൊണ്ടു് അല്ലെങ്കിൽ കക്ഷിപിടിത്തത്തിനുള്ള ആത്മാർത്ഥതയില്ലാത്ത വ്യഗ്രതകൊണ്ടു്, സാഹിത്യം, കല, മുതലായവയെപ്പററിയുള്ള പരിഗണനകളും ചർച്ചകളും ദൂഷിതമായിപ്പോകയാണു് പതിവു്. മി. സി. ജെ. തോമസ്സിൻെറ "ഉയരുന്ന യവനിക" സ്വന്തം ചേരിയെപ്പററി ആത്മാർത്ഥതയില്ലാതെ എഴുതപ്പെട്ടതല്ലെന്നു് അതിൻെറ ഓരോ പേജും തെളിയിക്കും. കാര്യങ്ങളെ നിർമ്മത്സരമായി നിരീക്ഷിക്കാൻ അദ്ദേഹം കഴിയുന്നത്ര ശ്രമിച്ചിട്ടുണ്ടു്. മലയാളനാടകപ്രസ്ഥാനത്തെപ്പററിയുള്ള ഒരു പഠനവും, വിമർശനവും, ദോഷപരിഹാരനിർദ്ദേശവുമാണു് ഈ ഗ്രന്ഥത്തിൻെറ 160 പേജുകളിൽ അടങ്ങിയിട്ടുള്ളതു്. ലളിതവും ഋജുവുമായ ഒരു ശൈലി അദ്ദേഹത്തിനു് വശമാണെന്നുള്ളതും പ്രസ്താവ്യംതന്നെ.

എങ്കിലും ഈ വക ഗുണങ്ങളും, ശേഷികളുംകൊണ്ടു് ഒരു വികല്പരഹിതമായ പരിഗണന സാധിച്ചിരിക്കുന്നു എന്നു വിചാരിക്കാനില്ല. നാടകം ഒരു ജനകീയ കലയാണു് എന്നു് തീർച്ചപ്പെടുത്താൻ ഗ്രന്ഥനാന്ദിയിൽ അദ്ദേഹം രണ്ടു കാരണങ്ങൾ പറയുന്നു. ഒന്നു്, അനേകം പേർക്കു് യാതൊരുസാങ്കേതികപരിജ്ഞാനവുംകൂടാതെ ഏകകാലത്തുതന്നെ അതു കണ്ടു രസിക്കാം; രണ്ടു്, ഒരു സംഘം ആളുകളുടെ സഹകരണംകൊണ്ടു മാത്രമേ അതു് വിജയകരമായിത്തീരുകയുള്ളു ജനകീയമെന്നുള്ള പദമാണു് ഈ വികല്പത്തിനും കാരണം. ഏതു കലയും അനേകംപേർക്കു് ഏകകാലത്തു് ആസ്വദിക്കാവുന്നതാണെന്നാണു് തോന്നുന്നതു്: ഓരോ ആളായി തുടരെത്തുടരെ രസിച്ചാൽ കല ആളുകളേക്കാൾ കൂടുതലായി കാലത്തെയാണു് ആശ്രയിക്കുന്നതെന്നു് വരുമോ? അങ്ങനെയാണെങ്കിൽ പുസ്തകങ്ങളൊന്നും ജനകീയമല്ലെന്നു് സ്ഥാപിച്ചു കഴിഞ്ഞു. അതേ സമയം പല പുസ്തകങ്ങളും ജനകീയസാഹിത്യമാണെന്നു് ചിലർ പ്രചാരവേല നടത്തുന്നുമുണ്ടു്. സാങ്കേതിക പരിജ്ഞാനത്തിൻെറ കഥയാണെങ്കിൽ, അതു വളരെ ആവശ്യമായ പല കഥകളും ഏകകാലത്തുതന്നെ ഒട്ടേറെ ആളുകൾ ആസ്വദിച്ചുവരുന്നുണ്ടെന്നുള്ളതു് വിസ്മരിക്കാനും വയ്യ. പിന്നെ ശേഷിക്കുന്നതു് ഒരുസംഘം ആളുകളുടെ സഹകരണകഥയാണു്. അതും മേല്പടിതന്നെ. ആറോ, എട്ടോപേർ ചേർന്നാൽ ഒരു കല ജനകീയമാകുമത്രെ! ഈ പരിധിയ്ക്കുള്ളിൽ ഒതുങ്ങുന്നതാണു് ജനകീയമെങ്കിൽ, സകല മുതലാളിസ്ഥാപനങ്ങളും ജനകീയമല്ലാതെ മറെറാന്നുമല്ലെന്നുവരും. അതൊരാപത്താണു്; തർക്കമില്ല.

അങ്ങനെ ഗണപതിക്കു് കുറിച്ചതുതന്നെ ആപത്തിലായി. ഒട്ടേറെ ജനങ്ങൾ ഏകകാലത്തു് രസിച്ചുവരുന്ന മലയാള സംഗീതനാടകങ്ങളെപ്പററി ഗ്രന്ഥകാരൻെറ അഭിപ്രായമെന്തെന്നുനോക്കുക:— മലയാളസംഗീതനാടകം "അതിൻെറ അധ

---

ഗ്രന്ഥകർത്താ, സി. ജെ. തോമസ്സ്, നാഷണൽ ബുക്കസ്റ്റാൾ, കോട്ടയം.
വില ക. 1. ണ. 8. പേജ് 160.

മാവസ്ഥയിൽത്തന്നെ നിലനിൽക്കുകയാണു്. ഗണ്യമായ സാമ്പത്തികവിജയം അതിനെ അനുഗ്രഹിക്കുന്നുണ്ടു്. ഈ വാസ്തവം മനുഷ്യസ്വഭാവത്തിന്റെ ഒരു വൈകൃതമാണോ എന്നാലോചിക്കേണ്ടതാണു്." വാസ്തവം അതൊന്നുമല്ല. കല ജനകീയമായിത്തീരുമ്പോഴുള്ള അനുഭവമാണതു്. പലരും അതറിയുന്നില്ല; മി. തോമസ്സും അറിയുന്നില്ല. എന്നാൽ ഒരു വാസ്തവം ഇതിൽനിന്നു വെളിപ്പെടുന്നുണ്ടു്. കഥയെയോ, നാടകത്തെയോ പരിഗണിക്കേണ്ടതു്, അതു് ജനകീയമാണോ, അല്ലയോ എന്നു നോക്കിയല്ല; കലയോ, നാടകമോ ആയിട്ടുണ്ടോ എന്നു നോക്കിയാണു്. ഇതറിയാൻ സാധിക്കാത്തതു് പക്ഷപാതംകൊണ്ടല്ലെങ്കിൽ അജ്ഞതകൊണ്ടായിരിക്കണം. പക്ഷപാതത്തെപ്പററി നേരത്തേ സൂചിപ്പിച്ചു. പിന്നെ അദ്ദേഹത്തിനുള്ളതു് ആശയക്കുഴപ്പമാണു്. അതു് ഇന്നത്തെ കാലത്തിന്റെ ഒരു മുദ്രയായിത്തീർന്നിട്ടുമുണ്ടു്.

സംഗീതനാടകത്തെപ്പററിയുള്ള വിചിന്തനത്തിൽമാത്രമാണു് മി. തോമസ്സു് അല്പം ആശയവൈദഗ്ധ്യം പ്രദർശിപ്പിച്ചിട്ടുള്ളതു്. സംഗീതനാടകത്തിൽ സംഗീതമുണ്ടെന്നാണത്രേ വിമർശകന്മാരുടെ വാദം. പിന്നെ അതിലെന്താണുണ്ടായിരിക്കേണ്ടതെന്നു് മി. തോമസ് ചോദിക്കുന്നു. നാടകത്തിൽ സംഗീതം കലരുന്നതു് അത്ര അപകടമല്ല: സംഗീതനാടകങ്ങൾ ഉണ്ടാകുന്നതു് മഹാപാപത്തിന്റെ ഫലവുമല്ല. പാശ്ചാത്യരിൽ ചിലർ പദ്യനാടകങ്ങൾക്കു പകരം ഗദ്യനാടകങ്ങളെഴുതിത്തുടങ്ങിയപ്പോൾ ഇവിടെ ഒരു മുറവിളിയും തുടങ്ങി—പദ്യവും സംഗീതവുമെല്ലാം നാടകത്തിലെ ഘോരതകളാണെന്നു്. അവർ അങ്ങനെ പ്രസംഗിച്ചു് ശ്വാസംവിടുന്നതിനു മുൻപു് പാശ്ചാത്യമഹാകവികൾ പദ്യമയമായ നാടകങ്ങൾ പ്രസിദ്ധീകരിച്ചു. ഇനി ഇവരെന്താണു് പറയാൻ പോകുന്നതെന്നു നിശ്ചയമില്ല. മി. തോമസ് പദ്യനാടകങ്ങളെപ്പററിയല്ല, സംഗീതനാടകങ്ങളെപ്പററിയാണു് പറയുന്നതു്. അതിനോടു യോജിക്കാതെ തരവുമില്ല.

തമിഴരാണു് സംഗീതനാടകങ്ങളുമായി വന്നു് കേരളീയരുടെ പണം വാരിക്കൊണ്ടുപോയതു്. അവരുടെ നാടകങ്ങളെല്ലാം മോശം. കോവലൻചരിത്രം വളരെ മോശം. മി. തോമസ്സിന്റെ ഈ അഭിപ്രായം കോവലൻചരിത്രം വായിച്ചതിനുശേഷമാണു് പറയേണ്ടിയിരുന്നതു്. അത്രതന്നെ സങ്കീർണ്ണമല്ലാത്ത ഒരു കഥാഘടന, സാമൂഹ്യമായ ഉള്ളടക്കം, നാടകോചിതമായ രംഗകല്പന, രംഗപ്രയോജ്യത, സമൃദ്ധമായ ഭാവോജ്ജ്വലത, ഒരു വെറും ചിലമ്പിനെ ആധാരമാക്കിയുള്ള "ട്രാജഡി"യുടെ ഉൽഭാവനം, ധർമ്മതത്വങ്ങളെ ലക്ഷീകരിക്കുന്ന കഥാഗതി, എന്നിവയെല്ലാമടങ്ങിയ കോവലൻചരിത്രത്തെപ്പററിത്തന്നെയാണോ മി. തോമസ് മുപ്പറക്കുട്ടത്താപ്പിനുള്ള ഈ അഭിപ്രായം തട്ടിമൂളിക്കുന്നതെന്നു് സംശയിക്കേണ്ടിയിരിക്കുന്നു. കൗരവസംഘത്തെ കൂട്ടത്തോടെ കൊന്നപ്പോൾ കൂടെപ്പോയ ഭീഷ്മരാണതു്. അതിന്റെ മൂലം ഒരു ലോകമഹാകവി എഴുതിയതുമാണു്. തമിഴർ ആടിയും, അതിലേറെപ്പാടിയും ചിലപ്പോൾ വഷളാക്കിയിട്ടുണ്ടെന്നതിൽ കവിഞ്ഞ ദോഷമൊന്നും ആ നാടകത്തിനില്ല. ഏതായാലും മി. തോമസ് സംഗീതനാടകങ്ങളുടെ ശത്രുവല്ലെന്നു കാണുന്നതു ആശ്വാസകരംതന്നെ.

അനന്തരം അദ്ദേഹം മലയാളത്തിലെ രാഷ്ട്രീയനാടകങ്ങളിലേക്കു് കടക്കുന്നു.

അവിടെ അദ്ദേഹത്തിനു് ചില ഉറച്ച അഭിപ്രായങ്ങൾ, അഥവാ മിഥ്യാധാരണകൾ ഉണ്ടു്. നാടകകൃത്തു് സത്യത്തിന്റെ ചേരിൽ തന്നെ നിൽക്കണമെന്നുള്ളതു് നിർബന്ധമാണു്. എന്തെന്നാൽ നാടകം ഒരു സംഘട്ടനമാണു്; സംഘട്ടനം നന്മതിന്മകൾ തമ്മിലുള്ളതുമാണു്. ഇതൊക്കെ പണ്ടേ പൊളിഞ്ഞുപോയ സിദ്ധാന്തങ്ങളാണെന്നു് ഗ്രന്ഥകാരൻ അറിയുന്നില്ല. നന്മയും തിന്മയും തമ്മിലുള്ള സംഘട്ടനം തന്നെ വേണമെന്നില്ലെന്നുള്ളതാണു് പരമാർത്ഥം. നല്ല ട്രാജഡികൾ നന്മയും തിന്മയും തമ്മിലുള്ള സംഘട്ടനമാണെന്നു കാണാൻ പ്രയാസവുമില്ല. നന്മയുടെ രണ്ടു ഭാവങ്ങൾ തമ്മിലാണു് അവയിൽ സംഘട്ടനം നടക്കുക. "നിങ്ങടെ തെററും എന്റെ ശരിയും തമ്മിലല്ല യുദ്ധം; പിന്നെയോ എന്റെ ശരിയും നിങ്ങളുടെ ശരിയും തമ്മിലാണു്." ഇതു മനസ്സിലാക്കാത്തതു് ഗ്രന്ഥകാരന്റെ മൗലികമായ ഒരു പിശകു തന്നെ.

സംഘട്ടനത്തിൽ നാടകകൃത്തു് ശരിയുടെഅഥവാ സത്യത്തിന്റെ പക്ഷത്തിൽ തന്നെ നിൽക്കണമെന്നുള്ളതിനു് അദ്ദേഹം കാണിക്കുന്ന ഉദാഹരണം പി. കെ. ദാമോദരന്റെ "പാട്ടബാക്കി"യാണു്. പാട്ടം കൊടുക്കാത്തതിനാൽ നായികയുടെ സ്വത്തു മുഴുവൻ ജന്മി കയ്യടക്കുന്നതിനിടയിൽ കാര്യസ്ഥന്റെ അപമര്യാദകളെ അവൾ ചെറുത്തു നിൽക്കയും, ഭർത്താവു് ജയിലിൽ പോകുന്നതോടെ നിരാധാരയായിത്തീരുകയും ചെയ്യുന്നു. പിന്നെ വ്യഭിചാരം മാത്രമേ അവൾക്കു് ശരണമായുള്ളു. ജയിൽ മുക്തനാകുന്ന ഭർത്താവു് കാര്യങ്ങൾ മനസ്സിലാക്കി, ഈ സംഭവഗതിക്കിടയാക്കിയ സമുദായസ്ഥിതി മാററാൻ ദൃഢപ്രതിജ്ഞനായി യുദ്ധത്തിനിറങ്ങുന്നു. കർഷകരേയും മററു തൊഴിലാളികളെയും സംഘടിപ്പിക്കുന്നതിനാണു് അവളുടെ പുറപ്പാടു്. കഥാപാത്രങ്ങളുടെ ദുസ്ഥിതിയ്ക്കു് പരിഹാരം ഇതാണെന്നു കണ്ടുപിടിച്ചതിലാണു് നാടകത്തിലെ സത്യസ്ഥിതി അടങ്ങിയിരിക്കുന്നതു്.

മി. തോമസ് വിചാരിക്കുംപോലെ ഇങ്ങനെയൊരു തിട്ടമായസത്യസ്ഥിതി ഉണ്ടോ? വാസ്തവത്തിൽ ഇല്ല. സമുദായസ്ഥിതി നന്നാക്കുന്നവരേപ്പോലെ ലോകം പൊക്കുന്നവരും ഉണ്ടു്. കാര്യത്തിൽ ഇവ രണ്ടും ഒന്നാണു്. പക്ഷെ ലോകം നന്നാക്കിയിട്ടു് തന്റെ സ്ഥിതി നന്നാക്കാമെന്നു കരുതുന്നതു് ഭോഷത്വമാണു്. താൻ ലോകംനന്നാക്കുന്നതിനു് അർഹനാണെന്നു് വിചാരിക്കുന്നതും ഭോഷത്വംതന്നെ, ലോകം ഇന്നു ചീത്തയാണെന്നും, താൻ വിചാരിക്കുന്നതുതന്നെയാണു് അതിനെ നന്നാക്കാനുള്ള വഴിയെന്നും, അതു് നന്മയിൽതന്നെ അവസാനിക്കുമെന്നും കരുതുന്നതുപോലൊരു ഭോഷത്വം സങ്കല്പിക്കാൻപോലും വയ്യാതാനും. ഇതിലൊക്കെഭേദം താനേ അങ്ങു നന്നായേയ്ക്കുകയാണു്. അപ്പോൾ ലോകം തന്നെ നന്നായിരിക്കുന്നതു കാണാം. പിന്നെന്തിനു് ലോകം പൊക്കാൻ കഥയില്ലാതെ ചാടിപ്പുറപ്പെടുന്നു? ഇങ്ങനെയുമുണ്ടൊരു ബലവത്തായ സത്യസ്ഥിതിയെന്നു കരുതിയാൽ, നാടകകൃത്തിന്റെ ലക്ഷ്യം സത്യം കണ്ടുപിടിക്കുകയല്ല, സംഘട്ടനത്തിലൂടെ മനുഷ്യനെ വെളിപ്പെടുത്തുകയാണെന്നു് സിദ്ധിക്കും. ഇതും മൗലികമായകാര്യംതന്നെ.

പക്ഷെ ഏററവും മൗലികമായ കഴപ്പം ഇതൊന്നുമല്ല. ഗ്രന്ഥത്തിന്റെ അവസാന പേജുകളിൽ ഉള്ളതിൽ കഴഞ്ഞ പ്രശ്നം

ചർച്ചചെയ്തിരിക്കുന്നതായി കാണാം. നടൻ ഭാവത്തിൽ പാടേ ലയിക്കുക എന്നൊരുസംഗതിയേയില്ല; അതിന്റെ ആവശ്യമില്ല; ഉണ്ടെങ്കിൽതന്നെ അപകടവുമാണ്. ഒററ നോട്ടത്തിൽ ഇതു് ശരിയാണെന്നു് തോന്നിപ്പോകും. ഭീമൻ ഭാവത്തിൽ പാടെ ലയിച്ചു് കീചകനെയങ്ങു കൊന്നുകളഞ്ഞാൽ കല കലയല്ലാതായിത്തീരുകയില്ലേ? ഇതു് ഒരാളിന്റെ ചോദ്യമല്ല, പലരുടെയും ചോദ്യമാണ്. എന്നാൽ ഇതൊരു വെറും ആശയക്കുഴപ്പത്തിന്റെ ഫലമാണെന്നു പറയണം. ഭാവത്തിൽ ലയിക്കാതെ കല കലയാകയില്ലെന്നുള്ളതാണ് വാസ്തവം. ഭാവവും വസ്തുവും തമ്മിലുള്ള വ്യത്യാസം പരിഗണിക്കാത്തതാണ് ഭ്രമത്തിനും വികല്പത്തിനും കാരണം. ജീവിതത്തിൽ ഭാവലയമില്ല, വസ്തുലയമേ ഉള്ളു; കലയിൽ നേരെമറിച്ചു് വസ്തുലയമില്ല, ഭാവലയമാണുള്ളതു്. കല ജീവിതമല്ലെന്നു പറയാൻ ഒരൊററക്കാരണം ഇതാണ്. ജീവിതത്തിൽ കൊല വസ്തുവാണ്; കലയിൽ, കൊലയല്ല, അതിന്റെ ഭാവമാണ് വസ്തു എന്നു് ഇതിനെത്തന്നെ മറെറാരു തരത്തിൽ പറയാം. കല ശുദ്ധമേ ഭിന്നമായ ഒരു ലോകത്തിലെ ജീവിതമാണ് എന്നർത്ഥം. അഥവാ താല്ക്കാലികമായിട്ടെങ്കിലും ജീവിതത്തിന്റെ ലോകം വസ്തുമയവും കലയുടെ ലോകം ഭാവമയവുമാകുന്നു.

ഇങ്ങനെ മൗലികമായ കാര്യങ്ങളിൽ പിടികിട്ടിയിട്ടില്ലാത്ത ഒരാളിന്റെ കൃതിയാണ് "ഉയരുന്ന യവനിക"യെന്നു പറയേണ്ടിവന്നതു് വ്യസനകരംതന്നെ. എങ്കിലും അതാണ് പരമാർത്ഥം. മററു ചില്ലറക്കാര്യങ്ങളിലും മി. തോമസിനു് പറയത്തക്ക പരിജ്ഞാനമുണ്ടോ എന്നു സംശയമാണ്. കഥകളി നൃത്തമാണെന്നു പറയുമ്പോൾ അദ്ദേഹം അതിനെപ്പററി ഒന്നും ഗ്രഹിച്ചിട്ടില്ലെന്നു കരുതേണ്ടിവരും. സംസ്കൃതനാടകശാസ്ത്രം ഭാഷാനാടകങ്ങളെ ബാധിച്ചിട്ടില്ലെന്നുള്ളതു് മറെറാരബദ്ധം. നാടകത്തോടുള്ള അവജ്ഞ ഇവിടെ മാത്രമേ ഉണ്ടായിരുന്നുള്ളു. എന്നു് മി. തോമസ് വ്യഞ്ജിപ്പിക്കുന്നതുപോലെ തോന്നുന്നു. പക്ഷെ യൂറോപ്പിൽ ആദ്യം പള്ളികളിൽ പുരോഹിതന്മാരുടെ രക്ഷയിൽ ജനിച്ച നാടകം ഒടുവിൽ അവരുടെ അവജ്ഞയ്ക്കു പാത്രമായി ബഹിഷ്കരിക്കപ്പെടുകയാണ് ചെയ്തതു്.

ആകപ്പാടെ കരുണയ്ക്കു ശേഷം മലയാളനാടകം അധഃപതിക്കുകയാണ് ചെയ്തിട്ടുള്ളതു് എന്നു് മി. തോമസിന്റെ വിശകലനത്തിൽനിന്നു് മനസ്സിലാക്കാം. ഒരു സംഗീതനാടകമെന്ന നിലയിൽ കരുണയുടെ അവസ്ഥ ചിന്തനീയമാണ്. അതിനുശേഷം ചില രസികൻ നാടകങ്ങൾ മലയാളത്തിൽ ഉണ്ടായിട്ടുണ്ടു്. ഗ്രന്ഥകാരന്റെ ചേരിയിൽ പെടാത്തതുകൊണ്ടു മാത്രം ആ ചേരിയിലെ നാടകങ്ങളേക്കാൾ വളരെ മെച്ചമായ അവയെ വിഗണിക്കേണ്ടതില്ലായിരുന്നു. അങ്ങനെ ചെയ്യുന്നെങ്കിൽ കാര്യമറിയാൻ അത്തരം ഗ്രന്ഥകാരന്മാരെ സമീപിക്കുന്നവരുടെ കഥ യല്ലേ കഷ്ടം? പോര, ഈ ഗ്രന്ഥകാരന്മാർ അവരെ സമീപിക്കുന്നതും കഷ്ടം തന്നെ!

—D. P.

ഗ്രന്ഥനിരീക്ഷണം

# ദേവദാസ്

## എൻ. കൃഷ്ണപിള്ള

ശരച്ചന്ദ്രചാറ്റർജിയുടെ ദേവദാസ് ഹൃദയത്തിന്റെ ഉള്ളറകളിൽപോലും കടന്നുചെന്നു് ഗംഭീരമായ ഒരസ്വാസ്ഥത ജനിപ്പിക്കുന്ന ആ വിശിഷ്ടകലാസൃഷ്ടി—അഗ്രപൂജയെ അർഹിക്കുന്ന ഓരോ വംഗഭവനവും സ്നേഹമധുരമായി സ്മരിക്കുന്ന ഒരു നാമധേയമാണു് ശരച്ചന്ദ്രനെന്നതു്. ആധുനികവംഗസാഹിത്യത്തിന്റെ സ്രഷ്ടാക്കളായ നാലു മഹാപുരുഷന്മാരിൽ ശരച്ചന്ദ്രനോളം ആരുംതന്നെ ജനസാമാന്യത്തിന്റെ സ്നേഹവാത്സല്യങ്ങൾ ആർജ്ജിച്ചിട്ടില്ല. എന്താണിതിനു് കാരണമെന്നു് അന്വേഷിച്ചു് വിഷമിക്കേണ്ടതില്ല. പകൽപോലെ തെളിയുന്ന ഒരു പരമാർത്ഥമാണതു്. ജനങ്ങളുടെ ഹൃദയങ്ങളിലേക്കു് നേരിട്ടു് കടന്നുചെന്നു് അതിന്റെ തുടിപ്പുകൾ ചെവിയോർത്തു് നിന്നു കേൾക്കുകയും മായവും, കലർപ്പും ചേരാതെ അവയെ പകർത്തുകയും ചെയ്ത കലാകാരനെ അവർ അവിടെത്തന്നെ എക്കാലവും കുടിയിരുത്തി ആരാധിച്ചു; അത്രതന്നെ.

ഏതൊരു ശരച്ചന്ദ്രകൃതിയും പരിശോധിച്ചുനോക്കൂ. ആർഭാടവും അണിഞ്ഞൊരുങ്ങലും കൂടാതെ പ്ലോട്ടും, സ്ളോട്ടും അനുസാരികളും ഇല്ലാതെ ആൾമാറാട്ടങ്ങളും ഗൂഢവൃത്താന്തങ്ങളും തുണയ്ക്കു നില്ക്കാതെ മനുഷ്യകഥ—വികാരങ്ങളുടെ ചൂടും വിഡ്ഢിത്തരങ്ങളും സ്നേഹിക്കാനുള്ള ആർത്തിയും, ദൗർബ്ബല്യങ്ങളും സാമുദായികനിയമങ്ങളുടെ ചുമടു ചുമന്നു് ഞെരിയുന്ന ജീവിതാശകളും എല്ലാംകൂടിച്ചേർന്ന മനുഷ്യന്റെ കഥ—പറയുന്ന നൂറുശതമാനം മനുഷ്യത്വമുള്ള മനുഷ്യനെത്തന്നെ നിങ്ങൾ എവിടെയും കാണും. ഏതു നിർവ്വികാരനേയും ഇളക്കിമറിക്കുന്ന ഒരു വികാരപ്രപഞ്ചത്തെ മറമാററി കാണിക്കുന്നതെവിടെ. ഒരു ടാഗൂറിന്റെ കാവ്യാന്തരീക്ഷവും, ചിന്താബന്ധുരതയും, ബങ്കിമിന്റെ ആ പ്രൗഢോജ്ജ്വല്യവും, കഥാഘടനാവൈഭവവും ഇല്ലെന്നതു് ശരിയാണു്. അതുപോലെതന്നെ ശരിയാണു് അടിയററംവരെ തെളിഞ്ഞുകാണുന്ന ചെറുപുഴപോലെ ഒഴുകിപ്പോകുന്ന ആഖ്യാനരീതിയും മനുഷ്യന്റെ വികാരഖണ്ഡങ്ങളെ കലവറകൂടാതെ വെട്ടിത്തുറന്നു് കാണിക്കാനുള്ള പാടവവും ശരച്ചന്ദ്രനെപ്പോലെ മററാർക്കും സിദ്ധിച്ചിട്ടില്ല എന്നതു്. ചിട്ടിയും ചടങ്ങും ഒപ്പിച്ചു് ഒരു വാക്യംപോലും എഴുതാൻ ഇദ്ദേഹം ബദ്ധപ്പെടാറില്ല. ദേവദാസ് മതിയാകും ഈ പരമാർത്ഥങ്ങൾ തെളിയിക്കുവാൻ. ദേവദാസ്, പാർവ്വതി എന്നീ രണ്ടു വ്യക്തികളുടെ ദയനീയമായ ജീവിതകഥയാണു് അതിലെ പ്രതിപാദ്യം. അവരിൽ ദേവദാസിനെ ഗ്രന്ഥകാരൻതന്നെ ഇതാ പരിചയപ്പെടുത്തുന്നു. ഇനിയൊരുതരക്കാരുണ്ടു് ഒരു കാര്യത്തെപ്പററിയും, അവർ അധികം ആലോചിക്കാറില്ല. ഒരു സംഗതി നല്ലതോ ചീത്തയോ എന്നു് ഇവർ എളുപ്പം നിശ്ചയിക്കും. ഒന്നിനെപ്പററിയും ഇവർ ആലോചിച്ചു് ബുദ്ധിമുട്ടാറില്ല. അവരവരുടെ വിശ്വാസത്തിനനുസരിച്ചു് ഓരോകാര്യങ്ങളും ചെയ്യുന്ന ഇവർ നല്ല കാര്യങ്ങൾ അധികം ചെയ്യുന്നില്ല. പലപ്പോഴും ഓരോ കാര്യത്തിനുവേണ്ടി ഇവർക്കു് ക്ലേശിക്കേണ്ടിവരുന്നു, ഭാഗ്യത്തി

ന്റെ ശക്തിയാൽ ഇവരിൽ ചിലർ നല്ല സ്ഥിതിയിൽ എത്താറുണ്ട്. ഭാഗ്യമില്ലാത്ത വർ നാശഗർത്തത്തിലാണ്ട് വിസ്മൃതിയെ പ്രാപിക്കുന്നു. അവരുടെ കൂട്ടത്തിൽപ്പെട്ട ഒരാളാണ് ദേവദാസ്.

ഇങ്ങനെ ഗ്രന്ഥകാരൻ നമ്മെ പരിചയപ്പെടുത്തുന്ന ദേവദാസ് മരിക്കുന്നതിനു മുൻപ് സ്നേഹപൂർവ്വമായ ഒരു സ്പർശനമോ ദയാപൂർവ്വമായ ഒരു നോട്ടമോ അനുഭവിക്കാനിടയാകാതെ ലോകം വിട്ടേണ്ടി വരുന്ന ദേവദാസ് ഒരവസരത്തിൽ വിചാരിക്കുകയാണ് "ഈ ലോകത്തിൽ എനിക്ക് എല്ലാപേരുമുണ്ട്; എന്നാൽ ആരും ഇല്ല. അമ്മയും ജ്യേഷ്ഠനുമുണ്ട്, സഹോദരിയേക്കാൾ സ്നേഹിക്കുന്ന പാർവ്വതിയുമുണ്ട്". പക്ഷേ അവന് എല്ലാവരുമുണ്ടായിരുന്നുവെങ്കിലും അവൻ ആരുടേയുമല്ല. ധനസമൃദ്ധിയുള്ള ഒരു കുടുംബത്തിൽ ജനിച്ചു. മാതാപിതാക്കന്മാർ സ്നേഹസമ്പന്നരായിരുന്നു. ബാല്യകാലത്തു് തനിക്ക് ഉടമാവകാശം സിദ്ധിച്ച മുതലെന്നോണം ലാളിക്കുകയും, ശാസിക്കുകയും, ശിക്ഷിക്കുകയും ചെയ്‌വാൻ അധികാരമുണ്ടെന്നുവരെ അയാൾ വിശ്വസിച്ചിരുന്ന പാർവ്വതി, സ്നേഹകുംഭം കാല്ക്കൽവച്ച് അയാളെ ദാമ്പത്യത്തിലേക്കു ക്ഷണിച്ചു. പക്ഷേ ആ ജീവിതം പരാജയത്തിന്റെ പര്യായമായിരുന്നു.

എന്തൊരു വൈരുദ്ധ്യമാണതു്? പരാജയത്തിനു കാരണം ദേവദാസോ, പാർവ്വതിയോ, മാതാപിതാക്കന്മാരോ, സമുദായനീതിയോ, അതോ എല്ലാപേരുമോ? ഒടുവിൽ നിങ്ങൾ എങ്ങിനെ സംശയിച്ചാലും, ചിന്തിച്ചാലും, തീരുമാനിച്ചാലുംശരി, ഗ്രന്ഥം വായിച്ചു തീരുന്നതുവരെ നിങ്ങൾ ഒരു നിമിഷം സംശയിക്കുകയില്ല; ചിന്തിക്കുകയില്ല; തീരുമാനിക്കുകയില്ല. നിർഭാഗ്യവാന്റെ ജീവിതത്തിനുള്ളിൽ കുരുങ്ങി നിങ്ങളുടെ ചേതന വലയുകമാത്രമായിരിക്കും. ആ കുരുക്കിൽനിന്നും അതിനെ വിടർത്തിയെടുക്കാൻ കഴിഞ്ഞിട്ടല്ലേ ചിന്തിക്കാനും, തീരുമാനിക്കാനും, സമയവും ശക്തിയും ലഭിക്കുകയുള്ളു. ഒക്കെക്കഴിഞ്ഞു് ചിന്തിക്കാൻ തുനിഞ്ഞാൽത്തന്നെ നിങ്ങളുടെ ബുദ്ധിയ്ക്കു് ഒരു തെളിച്ചംകിട്ടുകയില്ല. ക്രമേണ നിങ്ങൾ പറയുമായിരിക്കും പാർവതിയുടെ വിവാഹമാണ് ആ രണ്ടു ജീവിതങ്ങളെ ഹോമിച്ചതെന്ന്. ആ അഭിപ്രായം ഏറക്കുറെ ശരിയുമാണ്. ആ വിവാഹം പാർവ്വതിയുടെ ആഗ്രഹാനുസരണമായിട്ടല്ല നടന്നതു്. സ്വത്തും ആഭിജാത്യവും സമുദായത്തിലെ സ്ഥിതിവ്യത്യാസവും ഉണ്ടാക്കിവയ്ക്കുന്ന അതിർവരമ്പുകളൊന്നും കാണാൻ കഴിയാതെ ബാല്യത്തിൽ പരസ്പരം ഹൃദയാർപ്പണംചെയ്ത ദേവദാസും പാർവ്വതിയും കൗമാരമായപ്പോൾ അകലാൻ നിർബന്ധിതരായി. കാര്യഗൗരവം അറിയാവുന്ന മാതാപിതാക്കന്മാർ അവരെ അകററുകയും ചെയ്തു. അതിനവർ വഴങ്ങാതിരുന്നെങ്കിൽ? ആ ചോദ്യം ചോദിച്ചിട്ടു കാര്യമില്ല. വഴങ്ങിയെന്നതല്ലേ പരമാർത്ഥം. ഗ്രാമീണബാലികയായ പാർവതി അവളുടെ ഹൃദയത്തിന്റെ വിശുദ്ധപ്രേരണ നയിക്കുന്നിടത്തേയ്ക്കു നീങ്ങാൻ തയ്യാറുള്ളവളായിരുന്നു. പക്ഷേ ഗ്രാമംവിട്ടു പട്ടണത്തിൽ കുറെക്കാലം ജീവിച്ച് ലോകത്തിന്റെ പ്രായോഗികസ്വഭാവം ഒട്ടധികം മനസ്സിലാക്കിയ ദേവദാസിന് പാർവ്വതിയെപ്പോലെ ധൈര്യമുണ്ടായില്ല. പാർവ്വതി തനിക്കുവേണ്ടി ദുഃഖിക്കുന്നതിൽ അയാൾക്കു സങ്കടമുണ്ടെങ്കിലും മാതാപിതാക്കന്മാരുടെ അതൃപ്തിവരിച്ച് അവളെ വിവാഹം കഴിക്കാൻ പാടില്ലെന്നാണ് ബുദ്ധി അയാളെ അനുശാസിച്ചതു്. ആ ആജ്ഞ

തൊറാണെന്നു് ബോദ്ധ്യമായപ്പോഴേയ്ക്കും എന്തൊക്കെ സംഭവിച്ചുകഴിഞ്ഞു. ബുദ്ധിയുടെ നിയോഗം ചെവിക്കൊണ്ടപ്പോൾ അയാൾ ഓർത്തില്ല സ്നേഹനിർഭരമായ ഒരു ഹൃദയത്തിന്റെ പരാജയം. ബുദ്ധിയേയും ശക്തിയേയും, ജീവിതത്തെത്തന്നെയും തകർത്തു തരിപ്പണമാക്കുമെന്നു്. പാർവ്വതിയോ, തകന്ന അഭിലാഷങ്ങളുടെ ശ്മശാനത്തിൽ ജീവിതം പുതുക്കിപ്പണിയാമോ എന്നവൾ പരീക്ഷിച്ചുനോക്കി. അവളുടെ വിവാഹസമ്മതവും ഭർത്താവിന്റേയും, അയാളുടെ പൂർവ്വഭാര്യയിലെ സന്താനങ്ങളുടേയും ജീവിതം ആനന്ദപൂർണ്ണമാക്കാനുള്ള അവളുടെ യത്നങ്ങളും എല്ലാംതന്നെ ബുദ്ധിപൂർവ്വം ഹൃദയഗതിയെ നിയന്ത്രിക്കാനുള്ള ഉദ്യമങ്ങളെന്നേ പറയേണ്ടു. പക്ഷേ, അന്യരുടെ ജീവിതം ആനന്ദമയമാക്കാൻ പുറപ്പെട്ട അവൾക്കു് യാതൊരാനന്ദവും ശാന്തിയും ലഭിച്ചില്ല. അവളുടെ ദേവദാസ് കുടിയനും ധൂർത്തനും രോഗിയുമായി അലഞ്ഞുതിരിയുകയാണു്. അയാളെ കൂട്ടിക്കൊണ്ടുപോയി. പരിചരിക്കുവാൻ അയാൾ അനുവദിക്കുന്നില്ല. നോവലിന്റെ അന്ത്യഘട്ടത്തിൽ ഭർത്തൃഗൃഹത്തിൽനിന്നും ദേവദാസിന്റെ ചിതയിലേക്കു് ഭ്രാന്തിയെപ്പോലെ പായുന്ന പാർവതി ബുദ്ധിവിലാസമോ ഹൃദയപ്രഭാവമോ ഏതാണു് വെളിപ്പെടുത്തുന്നതു്. ഈ ചോദ്യത്തിനു സമാധാനം തരാൻ നമ്മുടെ ബുദ്ധിക്കു് കഴിവില്ല. ഹൃദയം പറയട്ടെ അതിനുത്തരം.

അങ്ങനെ "ദേവദാസ്" അതികരുണമായ ഒരു ജീവിതവൃത്താന്തമാണു്. ഗഹനങ്ങളായ തത്വചിന്താപ്രസംഗങ്ങളോ സാമൂഹ്യമൂലനിർണ്ണയമോ, മനശ്ശാസ്ത്ര വിജ്ഞാനപ്രതിപാദനമോ ഒന്നും കൂടാതെ മനുഷ്യകഥാനുഗാനം കൊണ്ടുമാത്രം തൃപ്തിപ്പെടുന്ന ഒരു കാഥികന്റെ അകൃത്രിമരമണീയമായ കലാസൃഷ്ടി. വിവർത്തനമാണെങ്കിൽ വിജയകരം. ലളിതവും; ഋജുവുമായ ആഖ്യാനങ്ങൾപോലും വിവർത്തകന്മാരുടെ ദുസ്സ്വാതന്ത്ര്യവും കഴിവുകേടും തെററിദ്ധാരണയുംകൊണ്ടു് വക്രവും, കഠിനവുമായിത്തീരാറുണ്ടെന്നു് തെളിയിക്കുവാൻ മലയാളത്തിൽ പലഉദാഹരണങ്ങളുമുണ്ടല്ലോ. ശ്രീ ഭാസ്കരൻ മൂസ്സതിനു് ഈ അപകടം പററിയിട്ടില്ലെന്നു് സന്തോഷപൂർവ്വം സമ്മതിക്കാം. ലഘുവാക്യങ്ങളും നാടോടി ശൈലിയും പ്രായേണ അവലംബിച്ചു്, പരിഭാഷയാണെന്ന തോന്നലിനു് ഇടനൽകാതെ സ്വാഭാവികത്വം ഭദ്രമായി ദീക്ഷിച്ചു് നിർവ്വഹിച്ചിരിക്കുന്ന ഈ പരിഭാഷ വിവർത്തകന്മാർക്കു് വിലപ്പെട്ട ഒരു മാതൃകയാണു്.

A. I. R-ന്റെ അനുമതിയോടുകൂടി.

---

# സഖി

ഉത്തിഷ്ഠമാനന്മാരും ഉത്സാഹശാലികളുമായ സാഹിത്യകാരന്മാരുടെ പത്രാധിപത്യത്തിൽ പി. കെ. മെമ്മോറിയൽ പ്രസ്സിൽ മുദ്രണം ചെയ്തു് പ്രസിദ്ധപ്പെടുത്തുന്ന സഖിയുടെ അഞ്ചുലക്കം പുറത്തായിക്കഴിഞ്ഞിരിക്കുന്നു. ഇതിനകം തന്നെ ഈ വാരിക സഹൃദയന്മാരിൽ കൌതുകം ജനിപ്പിക്കയുണ്ടായെന്നു പറയുന്നതു് ഒരു വെറും പരമാർത്ഥം മാത്രമാണു്. ഇതിന്റെ നാമകരണത്തിൽതന്നെ പ്രമുഖപത്രാധിപരായ ശ്രീ. ററി. എൻ. ഗോപിനാഥൻ നായരുടെ ഹൃദയലാളിത്യം പ്രതിഫലിക്കുന്നു. 'സഖി' എന്നതു് ലളിതമായ ഒരു പേരുമാത്രമല്ലെന്നു് അനുമാനിക്കേണ്ടിയിരിക്കുന്നു. അതു് വാരികയുടെ പ്രവണതയെ ചിഹ്നനം ചെയ്യുന്നതായും പ്രവർത്തകന്മാർക്കു സങ്കല്പമുണ്ടു്. സഹൃദയന്മാർക്കു് രസമുണ്ടാക്കുന്ന പല സഖികളേയും കൃത്രിമസഖികളേയും ഇതിൽ ചിത്രരൂപത്തിൽ അവതരിപ്പിച്ചു കഴിഞ്ഞു. സ്നേഹമസൃണ

തയ്യ് പ്രസിദ്ധിനേടാത്ത ഉഗ്രവീര്യനായ സർദാർജിയുടെ അന്തസ്മരണസ്ഥായിച്ചേർത്ത ബ്ലാക്കിൽപോലും മന്ദഹാസിക്കുന്ന ഒരു ചെറിയ 'സഖി'യുണ്ട്.

സഖിയുടെ സഖിത്വം പടത്തിൽ മാത്രമല്ല സംരക്ഷിക്കപ്പെട്ടുകാണുന്നത്. ഇതിലെ ഉള്ളടക്കവും ഭിന്നരുചികളായ അനുവാചകന്മാരെ സഖിത്വംകൊണ്ട് സൽക്കരിക്കുന്നു. വാങ്മുഖത്തിൽ പത്രാധിപർ വാഗ്ദാനങ്ങളോ വീരവാദങ്ങളോ ഒന്നും ചെയ്യുന്നില്ല. എങ്കിലും വാരികയുടെ ആദർശം ജീർണ്ണിച്ച പ്രവണതകളെ പിഴുതെറിയുകയും നവംനവങ്ങളായ നിലപാടുകളെ നനച്ചു വളർത്തുകയും ആണെന്നു പ്രസ്താവമുണ്ട്. ഇതിനു സാധകമായി കല, ശാസ്ത്രം, വിനോദം തുടങ്ങിയവയെ പുരസ്കരിച്ചിട്ടുള്ള ചില പംക്തികളും സംവിധാനം ചെയ്തുകാണുന്നു. സീതാരാമൻ, പണ്ഡിതർ ഈ. വി. രാമൻനമ്പൂതിരി, പി. ദാമോദരൻപിള്ള തുടങ്ങിയ സാഹിത്യകാരന്മാരും വെണ്ണിക്കുളം, പാലാ മുതലായ കവികളും സഖിയെ അലങ്കരിക്കാൻ സന്നദ്ധരായിക്കാണുന്നു. ഇതിലെ നഖചിത്രപംക്തിയും വിമർശവീഥിയും പ്രത്യേകം ശ്രദ്ധേയമായിരിക്കുന്നു. നഖചിത്രങ്ങളുടെ കർത്താവു് ഒളിവിലാണ്. ശ്രീ. പി. ദാമോദരൻപിള്ളയുടെ പ്രഗത്ഭമായ തൂലികയാണ് സഖിയുടെ വിമർശമണ്ഡനം—മണ്ഡനവിമർശമല്ല — ഏററിരിക്കുന്നത്. ഈ രണ്ടു പംക്തികളിലും ചിലർക്കൊക്കെ സഖിത്വം കണ്ടെത്തുവാൻ കഴിഞ്ഞില്ലെന്നു വരാമെങ്കിലും അതു് നിഷ്പക്ഷമതികളെ ബാധിക്കുകയില്ലെന്നാണ് കണ്ടെടത്തോളംകൊണ്ട് തോന്നുന്നത്.

കഴിഞ്ഞ അഞ്ചു ലക്കങ്ങളായി പാലിച്ചുവരുന്ന മാനദണ്ഡം പുലർത്തിക്കൊണ്ടുപോകുന്ന പക്ഷം ഈ വാരിക വായനക്കാർക്ക് രസകരവും വിജ്ഞാനപ്രദവുമായിരിക്കും. പത്രാധിപമണ്ഡലത്തിലേക്കു നോക്കുമ്പോൾ ഈ പ്രത്യാശ സഫലീഭവിക്കുമെന്നുതന്നെ വിശ്വസിക്കാം. സഖിക്കു വിജയം!

പി. കെ.


## പുതുവത്സരം പ്രമാണിച്ച്

ലൈബ്രറികൾക്കുമാത്രം പ്രത്യേക സൗജന്യങ്ങൾ

| | | | | |
|---|---|---|---|---|
| ഇടിവണ്ടി | പൊൻകുന്നംവർക്കി | 1 | 4 | 0 |
| തെണ്ടിവർഗ്ഗം | തകഴി | 1 | 4 | 0 |
| വേശ്യയുടെ ആത്മകഥ | ജോസ് ചാലങ്ങാടി | 1 | 8 | 0 |
| പ്രേമഗൗതമൻ | തകഴി N. N. ഇളയത്തു് | 2 | 8 | 0 |
| ശിശു | (ടാഗോർ) | 1 | 0 | 0 |

ഇതിൽ അഞ്ചുരൂപയ്ക്കു പുസ്തകങ്ങൾ ഒരുമിച്ചെടുക്കുന്ന ലൈബ്രറികൾക്ക് വി. പി. ചാർജ് സൗജന്യം. ആറുപുസ്തകങ്ങളും ഒരുമിച്ചെടുത്താൽ വി. പി. ചാർജും അടുത്ത സമരവും സൗജന്യം. എട്ടണ സ്റ്റാമ്പെങ്കിലും അഡ്വാൻസു ചെയ്യാത്ത ഓർഡറുകൾ സ്വീകരിക്കുന്നതല്ല. (അച്ചടിയിൽ)

| | |
|---|---|
| കർഷകൻ | കേശവദേവ് |
| മണൽത്തരികൾ | ജോസ് ജെ. ചാലങ്ങാടി |
| കാമുകൻെറ കത്തു് | ബഷീർ |
| പ്രേമലേഖനങ്ങൾ | ഹെലൻ തോമസ് |
| രതി വൈകൃതങ്ങൾ | ചാലങ്ങാടി |
| കാമകേളികൾ | ബൈറൻ |

Aruna Book Stall, Alleppey.

# ഗ്രന്ഥശാലകൾക്ക്

| | | | | | |
|---|---|---|---|---|---|
| 1. | നെഹ്റു (ജീവചരിത്രം) | നാലാങ്കൽ | 1 | 8 | 0 |
| 2 | പട്ടേൽ ടി | ടി | 1 | 4 | 0 |
| 3. | ഏ ബാലകൃഷ്ണപിള്ള | സീതാരാമൻ | 1 | 4 | 4 |
| 4. | ജേതാക്കൾ (പുതിയ പതിപ്പ്) | പൊൻകുന്നം വർക്കി | 1 | 8 | 0 |
| 5. | നീലമല (കഥകൾ) | പി. സി. കുട്ടികൃഷ്ണൻ | 1 | 0 | 0 |
| 6. | മേൽവിലാസം ടി | കാരൂർ | 1 | 0 | 0 |
| 7. | ഗൃഹനായിക ടി | ടി | 1 | 0 | 0 |
| 8. | പെൺബുദ്ധി ടി | സരസ്വതിഅമ്മ | 1 | 8 | 0 |
| 9. | അന്തിത്തിരി ടി | പൊൻകുന്നം | 1 | 4 | 0 |
| 10. | വിഡ്ഢികളുടെ സ്വർഗ്ഗം | ബഷീർ | 1 | 4 | 0 |
| 11. | റാണിയുടെ പട്ടി (കഥകൾ) | എം. ഗോവിന്ദൻ | 1 | 8 | 0 |
| 12 | അമ്മവീട്ട് ടി | കെ. എം. തേവര | 1 | 0 | 0 |
| 13. | ശിഥിലഹൃദയം ടി | ചങ്ങമ്പുഴ | 1 | 0 | 0 |
| 14. | പ്രേമസാഗരം (നോവൽ) | ശരച്ചന്ദ്ര ചാറ്റർജി | 1 | 4 | 0 |
| 15. | കാല്‌വരിയിലെ കല്പപാദപം—കൈനിക്കര | | 1 | 12 | 0 |
| 16 | കൂട്ടുകൃഷി (നാടകം) | ഇടശ്ശേരി | 1 | 4 | 0 |
| 17 | തപ്തബാഷ്പം (നാടകം) | കെ. രാമകൃഷ്ണപിള്ള | 1 | 8 | 0 |
| 18. | വസന്തോത്സവം (നാടകീയകാവ്യം)—ചങ്ങമ്പുഴ | | 0 | 12 | 0 |
| 19. | കേരളത്തിലെ ക്രിസ്തീയ സാഹിത്യം | ഡാക്ടർ പി. ജെ. തോമസ് | 2 | 0 | 0 |
| 20. | മുള്ളുകൾ (രാഷ്ട്രീയവിനോദം) | ആനന്ദക്കുട്ടൻ | 1 | 4 | 0 |
| 21. | ഗോപീവിലാസം ടി | ഗോപി | 1 | 4 | 0 |
| 22 | കുറിച്ചൂൽ ടി | ഡീസി | 1 | 0 | 0 |
| 23 | രണ്ടുലോകം (നോവൽ) | നാഗവള്ളി | 1 | 0 | 0 |
| 24 | രണ്ടുദിവസം (കഥകൾ) | വെട്ടൂർ | 1 | 4 | 0 |
| 25. | തകർന്ന തലമുറ ടി | അന്തർജ്ജനം | 1 | 4 | 0 |
| 26. | വിവാഹസമ്മാനം (കഥകൾ) | സരസ്വതിഅമ്മ | 1 | 4 | 0 |
| 27. | കാറ്റുപിടിച്ച തോണി (വിനോദം)—കോവൂർ | | 1 | 4 | 0 |
| 28. | നോവൽസാഹിത്യം | എം. പി. പോൾ | 2 | 4 | 0 |
| 29. | സാഹിതീയം | കുറ്റിപ്പുഴ | 1 | 8 | 0 |
| 30. | സോഷ്യലിസം | സി. ജെ. തോമസ് | 1 | 4 | 0 |
| 31. | ഇരുട്ടിനുമുമ്പ് | ജി. ശങ്കരക്കുറുപ്പ് | 0 | 8 | 0 |
| 32. | സ്വതന്ത്രകേരളം | ബോധേശ്വരൻ | 1 | 4 | 0 |
| 33. | കന്യക | എൻ. കൃഷ്ണപിള്ള | 1 | 4 | 0 |
| 34. | ഒരുരാത്രി | കേശവദേവ് | 0 | 6 | 0 |
| 35. | അനശ്വരതയിലേക്കുള്ള ക്ഷണം—അബ്ബാസ് | | 0 | 12 | 0 |
| 36. | ഹരിണി (നോവൽ) | പയ്യമ്പള്ളി | 1 | 0 | 0 |

ഗ്രന്ഥശാലകൾക്ക് ന്യായമായ കമ്മീഷൻ നൽകുന്നതാണ്.

**നാഷനൽ ബുക്ക്സ്റ്റാൾ**

കളരിക്കൽബസ്സാർ, കോട്ടയം.

# ഗ്രന്ഥശാലാസംഘം വാർത്തകൾ

## പ്രവർത്തകസമിതി യോഗം

സംഘം പ്രവർത്തകസമിതിയോഗം ഒക്ടോബർ 14, നവംബർ 9, 17, 25 ഡിസംബർ 8 എന്നീ തീയതികളിൽ കൂടുകയുണ്ടായി.

തിരുവനന്തപുരം താലൂക്ക ലൈബ്രറി യൂണിയൻെറ വാർഷികത്തോടനുബന്ധിച്ച് സംഘം വാർഷിക കാൺഫറൻസ് നടത്തുന്നതിനു യൂണിയനെ അധികാരപ്പെടുത്തി.

125-ലെ വാർഷികറിപ്പോർട്ട് അംഗീകരിച്ചു.

നവംബർ 9-ാം തീയതിയിലെ യോഗത്തിൽ സ്ഥിരം പ്രസിഡൻറ് ശ്രീ. പറവൂർ ടി. കെ. നാരായണപിള്ളയും വിദ്യാഭ്യാസ മന്ത്രി ശ്രീ. പനമ്പിള്ളി ഗോവിന്ദമേനോനും സംബന്ധിച്ചിരുന്നു.

1950-51 ലേയ്ക്ക് ലൈബ്രറികൾക്ക് ഒരു അഡീഷനൽ ഗ്രാൻറുകൂടി അനുവദിക്കുക, ഒരു ലൈബ്രറിബിൽ അടുത്ത അസംബ്ളിയിൽ അവതരിപ്പിക്കുക, പബ്ളിക് ലൈബ്രറികമ്മിററി പബ്ളിക് ലൈബ്രറിയുടെ വികസനത്തിനുവേണ്ടി മാത്രം സംഘടിപ്പിക്കുക, റൂറൽ ലൈബ്രറികളുടെ പ്രവർത്തനം നിവൃത്തലാക്കി ഇതരലൈബ്രറികളുമായി യോജിപ്പിക്കുക എന്നീ കാര്യങ്ങൾക്ക് അവശ്യവും അനുകൂലവുമായ നടപടികൾ സ്വീകരിക്കാമെന്ന് വിദ്യാഭ്യാസ മന്ത്രിയും പ്രസിഡൻറും ഉറപ്പു നൽകുകയുണ്ടായി.

തിരുവല്ലാത്താലൂക്ക് ആർഗനൈസറായിരുന്ന മി. ആർ. രാമവർമ്മത്തമ്പാനെ സൗകര്യാർത്ഥം കാർത്തികപ്പള്ളിത്താലൂക്ക ആർഗനൈസറായി സ്ഥലം മാററി. ഡാക്ടർ കെ. ആർ. കേശവപിള്ളയെ തിരുവല്ലാത്താലൂക്ക് ആർഗനൈസറായി നിയമിച്ചു. ആർഗനൈസറന്മാരായിരുന്ന മി. എൻ. ശ്രീധരൻനായരെ മാവേലിക്കര-കുന്നത്തൂർ താലൂക്കുകളുടേയും മി. ജി. നാണുശാസ്ത്രിയെ കൊട്ടാരക്കരത്താലൂക്കിൻേറയും ആർഗനൈസറന്മാരായി നിയമിക്കുകയുണ്ടായി.

ഓമല്ലൂർ മി. എസ്സ്. കൊച്ചുകൃഷ്ണനെ പത്തനംതിട്ടത്താലൂക്ക് ആർഗനൈസരായും മി. ആർ. മാധവപ്പൈയെ ചേർത്തല താലൂക്ക് ആർഗനൈസരായും നിയമിച്ചു.

ഗ്രന്ഥാലോകം മാസികയുടെ മാനേജിംഗ് എഡിറററായിരുന്ന ശ്രീ ടി. എൻ. ഗോപിനാഥൻനായരുടെ രാജി സ്വീകരിച്ചു.

ഡാക്ടർ പി. കെ. നാരായണപിള്ള മാസികയുടെ പത്രാധിപരായിരിക്കണമെന്ന പ്രമേയം അംഗീകരിക്കുകയും അനുവാദത്തിനു് സർവകലാശാലയോട്ട് അപേക്ഷിക്കണമെന്ന് നിശ്ചയിക്കുകയും ചെയ്തു.

## ഭരണസമിതിയോഗം

ഭരണസമിതിയോഗം ഒക്ടോബർ 15, 22 എന്നീ തീയതികളിൽ കൂടി.

വാർഷികപൊതുയോഗത്തിലേയ്ക്കുള്ള ബഡ്ജററും റിപ്പോർട്ടും അംഗീകരിച്ചു.

സംഘം രക്ഷാധികാരി ഫീസ് 1000 രൂപയായും ഉപരക്ഷാധികാരിഫീസ് 500 രൂപയായും വർദ്ധിപ്പിക്കേണ്ടതാണെന്നും സംഘത്തിൽ ഇപ്പോഴുള്ള വ്യക്തി അംഗങ്ങൾ എഴുപത്തിയഞ്ചു രൂപ കൂടുതൽ

അടച്ചാൽ അവരെ ആയുഷ്ക്കാലാംഗങ്ങളായി സ്വീകരിക്കേണ്ടതാണെന്നും നിശ്ചയിച്ചു.

സംഘത്തിൻെറ വാർഷികപൊതുയോഗം നവംബർ 12-ാം തീയതി കൂടേണ്ടതാണു്.

## വാർഷികപൊതുയോഗം

സംഘത്തിൻെറ വാർഷികപൊതുയോഗം നവംബർ 12-ാം തീയതി പകൽ 3 മണിക്കു് സ്ഥിരം പ്രസിഡൻറു് ശ്രീ. പറവൂർ ടി. കെ. നാരായണപിള്ളയുടെ അദ്ധ്യക്ഷതയിൽ സംഘം ആഫീസിൽവച്ചുകൂടി.

സംഘം ജനറൽ സെക്രട്ടറി ശ്രീ. പി. എൻ. പണിക്കർ യോഗത്തിനു് സ്വാഗതം ആശംസിച്ചുകൊണ്ടു് 123-ലെ പ്രവർത്തനറിപ്പോർട്ടും കണക്കുകളും ഹാജരാക്കി.

ഓർഗനൈസറന്മാരുടെ പ്രവർത്തനം കൊണ്ടുള്ള നേട്ടങ്ങൾ, ഒരു ലൈബ്രറി ആക്ററിൻെറ ആവശ്യകത, ലൈബ്രറി യൂണിയനുകളെ പുനഃസംഘടിപ്പിച്ചു് അഭിവൃദ്ധിപ്പെടുത്തേണ്ട പരിതസ്ഥിതികൾ, പുസ്തകസംഭരണത്തിൻെറ വിവിധവശങ്ങൾ ഇവയെപ്പററിയും ഏഴരമാസത്തെ ഗ്രാൻറു വിതരണത്തിൽ ഉണ്ടായതുപോലുള്ള കാലതാമസം മേലാൽ ഉണ്ടാകാതിരിക്കാൻ ചെയ്തുവരുന്ന നടപടികളേ വിശദീകരിച്ചും തികച്ചും പ്രസ്ഥാനത്തിൻെറ അഭിവൃദ്ധിയെ ലക്ഷ്യമാക്കി സ്ഥിതിചെയ്യുന്ന സംഘത്തിൻെറ പ്രവർത്തനങ്ങളെ ചില ദോഷൈകദൃക്കുകൾ തെററിദ്ധരിപ്പിക്കാൻ ചെയ്തുവരുന്ന ശ്രമങ്ങൾ അപലപനീയങ്ങളാണെന്നു സമർത്ഥിച്ചും സെക്രട്ടറി സ്വാഗതപ്രസംഗംനടത്തി. പൊതുചർച്ചകൾക്കു ശേഷം റിപ്പോർട്ടും കണക്കും യോഗം അംഗീകരിച്ചു. (റിപ്പോർട്ടു് അന്യത്ര) അനന്തരം 126-ലെ ഏഴരമാസത്തെ ബഡ്ജററ് അവതരിപ്പിച്ചു. ബഡ്ജററു നിരൂപണങ്ങൾക്കു ജനറൽ സെക്രട്ടറി നല്കിയ മറുപടിയെത്തുടർന്നു് ബഡ്ജററു് യോഗം അംഗീകരിച്ചു.

തുടർന്നു സംഘംപ്രസിഡൻറു് ശ്രീ. ടി. കെ. നാരായണപിള്ള ചെയ്ത പ്രസംഗം ഏതാണ്ടിങ്ങനെ സംഗ്രഹിക്കാം:—

“രാജ്യത്തിൻെറ വിവിധഭാഗങ്ങളിൽ നിന്നു വന്നിട്ടുള്ള നിങ്ങളെയെല്ലാം കാണുന്നതിനും പ്രസ്ഥാനത്തിൻെറ പ്രവർത്തനങ്ങളെക്കുറിച്ചു് ചർച്ചചെയ്യുന്നതിനും അവസരംലഭിച്ചതിൽ എനിക്കു അതിയായ സന്തോഷമുണ്ടു്. സംഘം പ്രവർത്തനങ്ങളെ താല്പര്യപൂർവ്വം വീക്ഷിച്ചുകൊണ്ടിരിക്കുന്ന ഞാൻ സംഘത്തിൻെറ വളർച്ചയിൽ അഭിമാനം കൊള്ളുന്നു. ഇക്കഴിഞ്ഞ എക്സിക്യൂട്ടീവ് കമ്മിററിയിൽ ഞാനും വിദ്യാഭ്യാസമന്ത്രിയും സംബന്ധിക്കുകയുണ്ടായി.

സംഘത്തിൻെറ സുഗമമായ പ്രവർത്തനത്തിനു് അത്യന്താപേക്ഷിതമായ കാര്യങ്ങൾ അന്നു ചർച്ചചെയ്തു. അടുത്ത അസംബ്ളിയിൽത്തന്നെ ഒരു ലൈബ്രറിബിൽ അവതരിപ്പിക്കുന്നതിനു വേണ്ടതു ചെയ്യുന്നുണ്ടു്. 1950-51-ലേക്കു അനുവദിച്ചിട്ടുള്ള ലൈബ്രറിഗ്രാൻറു് തീരെ അപര്യാപ്തമാണെന്നുള്ള സംഘം നിവേദനത്തെ ഗവമ്മെൻറു പര്യാലോചിക്കുന്നതാണു്. സംഘത്തെ കേന്ദ്ര അതോറിട്ടിയായി അംഗീകരിക്കുന്ന കാര്യം ആലോചനയിൽ ഇരിക്കയാണു്. ഇതിനൊരു തീരുമാനം വരുന്നതോടുകൂടി ഗ്രാൻറു വിതരണത്തിൽ ഇന്നു നേരിടുന്ന കാലതാമസം ഇല്ലാതാകുന്നതാണു്. ഈ അസംബ്ളിസമ്മേളനം കഴിഞ്ഞാലുടൻ ലൈബ്രറി പരിഷ്ക്കാര

സംബന്ധിച്ച് ആവശ്യമുള്ള ചില ഉത്തരവുകൾ പുറപ്പെടുവിക്കുന്നതായിരിക്കും. റൂറൽ ലൈബ്രറികളുടെ നിരുപയോഗത മനസ്സിലാക്കി അവ നിറുത്തലാക്കുന്നതിനു നടപടി എടുത്തിട്ടുണ്ട്. സംഘത്തിന്റെ അഭിപ്രായത്തെക്കൂടി പരിഗണിച്ചശേഷമേ അവ മററു ലൈബ്രറികളോടു ചേർക്കയുള്ളു. ഗവമെന്റിന്റെ സാമ്പത്തിക സഹായം മാത്രം അവലംബിച്ച് സംഘത്തിന്റെ പ്രവത്തനം നിലകൊള്ളുന്നതു് ആശാസ്യമായിരിക്കയില്ല. ഈ യോഗത്തിൽ ചിലർ പ്രസ്താവിച്ചതുപോലെ പൊതുജനങ്ങളിൽനിന്നും മററും സംഭാവനകൾ സ്വീകരിച്ച് ഗ്രന്ഥശാലാപ്രവത്തനം കാര്യക്ഷമമാക്കുന്നതു് സമുചിതമായിരിക്കും. ഗവമെന്റിന്റെ ന്യായമായ എല്ലാ സഹായങ്ങളും നിങ്ങൾക്കു പ്രതീക്ഷിക്കാവുന്നതാണ്."

തുടർന്നു പ്രമേയം അവതരിപ്പിച്ചു. യോഗം ഐകകണ്ഠേന അംഗീകരിച്ചു. അടുത്തകൊല്ലത്തെ ആഡിറററെ നിശ്ചയിച്ചശേഷം വൈസ് പ്രസിഡന്റ് ശ്രീ. കെ. എം. അഗസ്റ്റിന്റെ കൃതജ്ഞതാപ്രകടനത്തോടുകൂടി 6-മണിക്ക് യോഗം സമംഗളം പര്യവസാനിച്ചു.

## പ്രമേയം

സംഘം രക്ഷാധികാരി ഫീസ് 1000-രൂപയായും ഉപരക്ഷാധികാരി ഫീസ് 500-രൂപയായും വർദ്ധിപ്പിക്കേണ്ടതാണെന്നും, ഇപ്പോഴുള്ള വ്യക്തി അംഗങ്ങൾ 75-രൂപ കൂടുതലായി അടയ്ക്കുന്നപക്ഷം അവരെ ആയുഷ്കാലാംഗങ്ങളായി സ്വീകരിക്കേണ്ടതാണെന്നും നിശ്ചയിക്കുന്നു.

## ഗ്രന്ഥശാലാസംഘം ഉപരക്ഷാധികാരികൾ

1. ഡാക്ടർ പി. ററി. തോമസ്, പാലാമ്പടം, കോട്ടയം.
2. ജോത്സ്യൻ കൃഷ്ണപിള്ള, തിരുവനന്തപുരം.
3. ശ്രീമതി ലക്ഷ്മിപ്പിള്ള കൊച്ചമ്മ, മാധവിമന്ദിരം, തിരുവനന്തപുരം.
4. ശ്രീ. ജെ. ഈ. എ പെരേര, കൊല്ലം.
5. ,, പി. സുബ്രഹ്മണ്യം, ന്യൂതീയേറേറഴ്സ്, തിരുവനന്തപുരം.
6. ,, ഇലങ്കത്തു നാരായണപിള്ള, തിരുവനന്തപുരം.
7. ,, പി. എൻ. നമ്പൂതിരി, ഇളമൺമന, തിരുവല്ല.
8. ,, ററി. വി. കൃഷ്ണയ്യർ, തിരുവനന്തപുരം.
9. ,, എൻ. രാമസ്വാമി അയ്യർ, മൂവാററുപുഴ.
10. ,, ജോർജ്ജ്തോമസ് കൊട്ടുകാപ്പള്ളി, പാലാ,
11. ,, ജോസഫ് ചാക്കോള, കോളേജ്വ്യൂ, തൃശ്ശൂർ.
12. ,, റവ: കര്യൻ തട്ടപ്പാറഹൗസ്, കുത്താട്ടുകുളം.
13. ,, കെ. എം. പൈലി ഇളയിടത്തു്, നെച്ചൂർ, പിറവം.
14. ,, കെ. വാസുദേവൻ, മണലിക്കരമഠം, മേല്പ്പാമണ്ഡപം.
15. ,, എഡിററർ, മലയാളമനോരമ ലിമിറഡ്, കോട്ടയം.

## ഓർഗനൈസറന്മാരുടെ പേരും മേൽവിലാസവും പ്രവർത്തനംനടത്തുന്ന താലൂക്കുകളും

| | | |
|---|---|---|
| 1. | പി. വിശ്വനാഥൻ, വെള്ളമഠം, താഴക്കുടി, | തോവാള, അഗസ്തീശ്വരം. |
| 2. | പി. വേലായുധൻനായർ, അരുമന, | കൽക്കുളം, വിളവംകോട്ട്. |
| 3. | ബി. ബാലകൃഷ്ണൻ, പുഴിക്കുന്ന്, പൂവാർ, | നെയ്യാററിൻകര. |
| 4. | കെ. തങ്കപ്പൻനായർ, പാൽക്കുളങ്ങര, | തിരുവനന്തപുരം. |
| 5. | ജെ. രാജഗോപാലൻനായർ, പാങ്ങപ്പാറ, കഴക്കൂട്ടം, | നെടുമങ്ങാട്ട് ചിറയിൻകീഴ് |
| 6. | എം. എ. വർഗ്ഗീസ് പണിക്കർ, കുണ്ടറ, | കൊല്ലം. |
| 7. | ജി. നാണുശാസ്ത്രി, പുത്തൂർ, | കൊട്ടാരക്കര. |
| 8. | എ. കെ. നാരായണൻനായർ, കൈപ്പട്ടൂർ, | പത്തനാപുരം, ചെങ്കോട്ട. |
| 9. | എസ്. കൊച്ചുകൃഷ്ണൻ, ഓമല്ലൂർ, | പത്തനംതിട്ട. |
| 10. | കെ. കൊച്ചുരാമൻപിള്ള, പടയനാർകുളങ്ങര, | കരുനാഗപ്പള്ളി. |
| 11. | എൻ. ശ്രീധരൻനായർ, എവൂർ, ചേപ്പാട്ട്, | മാവേലിക്കര, കുന്നത്തൂർ. |
| 12. | പി. ഭാസ്കരൻനായർ, എവൂർ, ചേപ്പാട്ട്, | അമ്പലപ്പുഴ. |
| 13. | ആർ മാധവപ്പൈ, തുറവൂർ, | ചേർത്തല. |
| 14. | ആർ. രാമവർമ്മതമ്പാൻ, ഹരിപ്പാട്ട്, | കാർത്തികപ്പള്ളി. |
| 15. | ഡാ. കെ. ആർ. കേശവപിള്ള, കുന്നന്താനം, തിരുവല്ല, | തിരുവല്ലാ. |
| 16. | എൻ. ഓ. മാത്യു, എലിക്കുളം, പൂവരണി, | ചങ്ങനാശ്ശേരി. |
| 17. | എൻ. കെ. പുരുഷോത്തമൻ, വേളൂർ, കോട്ടയം, | കോട്ടയം, പീരുമേട്ട്. |
| 18. | വെട്ടൂർ രാമൻനായർ, മുത്തോലി, പാലാ, | മീനച്ചിൽ. |
| 19. | പോറം ജെ. കൊണത്താപ്പിള്ളി, വൈക്കം, | വൈക്കം. |
| 20. | എ. ജെ. കുര്യാക്കോസ്, കോടിക്കുളം, തൊടുപുഴ. | തൊടുപുഴ, ദേവികുളം. |
| 21. | മാത്യു വർഗ്ഗീസ്, മൂവാററുപുഴ, | മൂവാററുപുഴ. |
| 22. | പി. കെ. അനന്തൻപിള്ള, N. പറവൂർ, | കുന്നത്തുനാട്ട്. |
| 23. | ജെ. തങ്കം, N. പറവൂർ, | N. പറവൂർ, കൊടുങ്ങല്ലൂർ. |
| 24. | റ്റി. എ. മൃത്യുഞ്ജയൻ, പനമ്പുകാട്, എറണാകുളം, | കൊച്ചി-കണയന്നൂർ. |
| 25. | റ്റി. എ. ബാലൻ, തൃശ്ശൂർ, | തൃശ്ശൂർ. |
| 26. | കെ. വി. കുമാരൻ, കേച്ചേരി, | തലപ്പള്ളി. |
| 27. | കെ. ശ്രീധരനുണ്ണിക്കർത്താ, തിരുവാഴിയാട്ട്, ചിററൂർ, | ചിററൂർ. |

## ഗ്രന്ഥശാലാപ്രവർത്തകരുടെ ശ്രദ്ധയ്ക്ക്

1950-51-ലെ ലൈബ്രറിഗ്രാൻറിന് അപേക്ഷ അയയ്ക്കുന്നതിനെ സംബന്ധിച്ച വിശദവിവരങ്ങൾ ഗ്രന്ഥാലോകം മേയ്, ജൂൺ എന്നീ ലക്കങ്ങളിൽ ചേർത്തിട്ടുണ്ട്. 125-ലെ 7½ മാസത്തെ ഗ്രാൻറ ലഭിച്ചിട്ടുള്ളവർ വാങ്ങിയ പുസ്തകങ്ങളുടെ ഡ്യൂപ്ലിക്കേററ് ബില്ലും, 1950 ഏപ്രിൽ മുതലുള്ള

കാർട്ടർലിസ്റ്റോറ്മെൻറും, ഗ്രാൻറപേക്ഷയോടുകൂടി അയയ്ക്കേണ്ടതാണു്. (ഗ്രാൻറപേക്ഷാഫാറത്തിൻെറ മാതൃക ജൂൺ ലക്കം മാസികയിൽ കൊടുത്തിട്ടുണ്ടു്) പുതുതായി അപേക്ഷിക്കുന്നവർ പുസ്തകലിസ്റ്റും കൂടി അയച്ചിരിക്കേണ്ടതാണു്.

സ്കൂൾ അസിസ്റ്റൻറ് ഇൻസ്പെക്ടറന്മാർ പഥികബന്ധു, ശാസ്ത്രലോകം എന്നീ പുസ്തകങ്ങൾ വായനശാലകൾക്കു കൊടുക്കാതെ തന്നെ ഏതാനും വായനശാലകളുടെ 125–7½ മാസത്തെ ഗ്രാൻറ്ബില്ലിൽ ടി തുക കുറവുചെയ്തിട്ടുള്ളതായിഅറിയുന്നു. ഇതിനെ സംബന്ധിച്ചു സംഘം വേണ്ടനടപടി സ്വീകരിച്ചിട്ടുണ്ടു്. അതിനാൽ ഇത്തരത്തിൽ ബില്ലിൽ തുക കുറയുകയും, ടി പുസ്തകങ്ങൾ ലഭിക്കാതിരിക്കുകയും ചെയ്തിട്ടുള്ള വായനശാലക്കാർ വിവരം സംഘത്തെ അറിയിച്ചാൽ മതിയാവും. ഇതിനെസംബന്ധിച്ചു് യാതൊരു നടപടിയും അവർ നടത്തേണ്ടതില്ല. സംഘം അതിനവേണ്ടതെല്ലാം ചെയ്യുന്നതാണു്.

## പിന്നോക്കസമുദായ ലൈബ്ററികൾ

സംസ്ഥാനത്തെ പിന്നോക്കസമുദായ അഡ്മിനിസ്റ്റ്രേറ്റീവ് ഡിപ്പാർട്ടുമെൻറിൻെറ അധീനതയിലുള്ള 65 വായനശാലകളെ ഗ്രന്ഥശാലാസംഘത്തിൽ അംഗമാക്കുന്നതിനു അനുവദിച്ചുകൊണ്ടു് ഗവമ്മെൻറിൽനിന്നും പ്രൊസീഡിംഗ്സ് പുറപ്പെടുവിച്ചിരിക്കുന്നു. ഗ്രന്ഥശാലാസംഘത്തിൻെറ മുഖപത്രമായ ഗ്രന്ഥാലോകം മാസികയുടെ സ്ഥിരം വരിക്കാരായി പ്രസ്തുതവായനശാലകളെ ചേർത്തുകൊള്ളുന്നതിനും ഗവമ്മെൻറ് അനുവദിച്ചിട്ടുണ്ടു്. ഇതനുസരിച്ചു് അംഗമാക്കുന്നതിനു് ആവശ്യമായ നടപടികൾ സംഘം സ്വീകരിച്ചിരിക്കയാണു്. സംസ്ഥാനത്തെ ഗ്രന്ഥശാലാപ്രവത്തനത്തെ ഏകീകരിക്കുന്നതിനുള്ള ഗവമ്മെൻറിൻെറ ഈ സമുചിത നടപടിയിൽ സംഘത്തിനു അതിയായ കൃതജ്ഞതയുണ്ടു്.

## അംഗഗ്രന്ഥശാലകൾ (തുടർച്ച)

946—ഗ്രാമോദ്ധാരണ വായനശാല, മുതല, പള്ളിക്കൽ, മടവൂർ.
947—വിവേകോദയം ഗ്രന്ഥശാല ആൻറ് വായനശാല, നാവായിക്കുളം.
948—സ്വാതന്ത്ര്യവായനശാല ആൻറ് ഗ്രന്ഥശാല, മാമ്പള്ളി, കായിക്കര.
949—ദേശീയവായനശാല, ഓണക്കൂർ, തിരുമാറാടി, പാമ്പാക്കുട.
950—പബ്ളിക് ലൈബ്രറി ആൻറ് റീഡിംഗ്റൂം, ഇരമല്ലൂർ, കോതമംഗലം.
951—തെക്കേക്കര യംഗ്മെൻസ് യൂണിയൻ ഗ്രന്ഥശാല ആൻറ് വായനശാല, കറത്തിക്കാട്ടു്, പള്ളിക്കൽ
952—ജനതാ റീഡിംഗ്ഹോം ആൻറ് ലൈബ്രറി, താമരക്കുളം മേക്ക്, താമരക്കുളം, ആനയടി.
953—ഫ്രൻഡ്സ് ലൈബ്രറി ആൻറ് റീഡിംഗ്റൂം, അഞ്ചുതെങ്ങു്, കായിക്കര.
954—ജ്ഞാനദായിനി ഗ്രന്ഥശാല, ഓടയം, വക്കം, (ജനാർദ്ദനപുരം.)
955—യുവജനസമാജം വായനശാല, വേററിനാട്ടു് പിരപ്പൻകോട്ടു്.
956—ബാപ്പുജി ഗ്രന്ഥശാല, നെടുമങ്ങാട്ടു്.
957—ദി ആനാരിയുവജനസമാജം വായനശാല, ആനാരി, ഹരിപ്പാട്ടു്.
958—വിവേകോദയം ലൈബ്രറി ആൻഡ് റീഡിംഗ്റൂം, ഊന്നിൻമൂട്ടു്, പരവൂർ.

959—കൃഷ്ണമണി റീഡിംഗ്റൂം, മേലേകൃഷ്ണപ്പുത്തൂർ, പറക്കു.
960—ഗ്രാമീണഗ്രന്ഥശാല ആൻഡ് വായനശാല, ഇളമ്പ, ആററിങ്ങൽ.
961—മഹാത്മാഗാന്ധി റീഡിംഗ്റൂം ആൻഡ് ലൈബ്രറി, ഇരിഞ്ഞാലക്കുട.
962—കോട്ടുകാൽ ഗ്രാമോദ്ധാരണവായനശാല, ചപ്പാത്ത്, കോട്ടുകാൽ, ബാലരാമപുരം.
963—കൈരളി വായനശാല, ചിറക്കടവ് പൊൻകുന്നം.
964—പബ്ലിക് ലൈബ്രറി, കാടമുറി, തോട്ടയ്ക്കാട്ട്, ചങ്ങനാശേരി.
965—661-ാം നമ്പർ സഹകരണസംഘം ലൈബ്രറി ആൻഡ് റീഡിംഗ്റൂം, തമ്പലക്കാട്ട്, കാഞ്ഞിരപ്പള്ളി.
966—പോത്തൻകോട്ട് ലൈബ്രറി ആൻഡ് റീഡിംഗ്റൂം, പോത്തൻകോട്ട്.
967—ഗ്രാമസ്വരാജ്, ചെറുവയ്ക്കൽ, ഉള്ളൂർ.
968—മംഗലാപുരം പബ്ലിക് ലൈബ്രറി ആൻഡ് റീഡിംഗ്റൂം, തോന്നയ്ക്കൽ, തിരുവനന്തപുരം.
969—വിജ്ഞാനപോഷിണി ഗ്രന്ഥശാല, മടന്തക്കോട്ട്, കുണ്ടറ.
970—വിജ്ഞാനപ്രദായിനി വായനശാല, കോക്കാട്ട്, തലച്ചിറ, വെട്ടിക്കവല.
971—കേശവവിലാസം ഗ്രന്ഥശാല, ഗ്രാമംദേശം, മേക്കാമണ്ഡപം.
972—ഹൃദയപ്രകാശിനി വായനശാല, തോട്ടകം, വൈയ്ക്കം.
973—ദി എലിക്കുളം പബ്ലിക് ലൈബ്രറി ആൻഡ് റീഡിംഗ്റൂം, എലിക്കുളം പൂവരണി.
974—നേതാജിസ്മാരകഗ്രന്ഥശാല, വയലാ, പറക്കോട്ട്.
975—ബാപ്പുജിസ്മാരകലൈബ്രറി ആൻഡ് വായനശാല, കുന്നിട, ഇളമണ്ണൂർ.
976—ദി ലിററററി റിക്രിയേഷൻ ക്ലബ്ബ് ആൻഡ് ലൈബ്രറി, മയ്യനാട്ട്, കൊല്ലം.
977—മംഗളോദയം ലൈബ്രറി, പടിഞ്ഞാറെകടങ്ങല്ലൂർ, ആലുവാ.
978—ശ്രീകൃഷ്ണവിലാസം ഗ്രന്ഥശാല, അഗസ്ത്യകോട്ട്, അഞ്ചൽ.
979—പത്തനാപുരം താലൂക്ക് പബ്ലിക്ക് ലൈബ്രറി ആൻഡ് ക്ലബ്ബ്, പുനലൂർ.
980—ജയഭാരത് വായനശാല ആൻഡ് ഗ്രന്ഥശാല ഞക്കനാൽ, ഓച്ചിറ.
981—ദി മാമ്മലശ്ശേരി ലൈബ്രറി ആൻഡ് റീഡിംഗ്റൂം, രാമമംഗലം.
982—വിശ്വഭാരതി ഗ്രന്ഥശാല, തുലാംപറമ്പ് നടുവത്തുംമുറി, ഹരിപ്പാട്ട്.

(തുടരും)

## അഭിപ്രായത്തിനുവന്നിട്ടുള്ള പുസ്തകങ്ങളുടെ ലിസ്റ്റ്

| | | രൂ. | ണ. | സ. |
|---|---|---|---|---|
| 1. | നമ്മുടെ പക്ഷികൾ, എം. നാരായണൻ. | 1 | 4 | |
| 2. | കൃഷിയും ജീവിസംരക്ഷണവും, ഏം. ഏ. വെങ്കിടേശ്വരൻ. | 2 | 0 | 0 |
| 3. | രാജർഷി, പരി: കണ്ണമ്പ്ര കുഞ്ഞുണ്ണിനായർ. | 1 | 8 | 0 |
| 4. | ബാപ്പുസ്മരണകൾ, പരി: എസ്. വി. കൃഷ്ണവാരിയർ. | | | |
| 5. | ചേച്ചി, വിവ: ഏ. ദിവാകരൻ. | 1 | 4 | 0 |
| 6. | ബോംബെചിത്രങ്ങൾ, പ്രഹ്ലാദൻ. | 1 | 0 | 0 |
| 7. | ചെകുത്താന്റേയും കടലിന്റേയും ഇടയിൽ, കേശവദേവ്. | 0 | 12 | 0 |

| | | | | |
|---|---|---|---|---|
| 8. | പഞ്ചവർണ്ണക്കിളികൾ, അക്കിത്തം. | 0 | 12 | 0 |
| 9. | പുഞ്ചിരി, ഡാ: ചേലനാട്ട് അച്യുതമേനോൻ. | 1 | 4 | 0 |
| 10. | ചുണ്ടക്കാരൻ, പി. എസ്സ്. ദാമോദരൻ. | 1 | 0 | 0 |
| 11. | കലാസുധ, എ. എസ്. മേനോൻ. | 0 | 8 | 0 |
| 12. | സോഷ്യലിസത്തിലേയ്ക്കു ഒരെത്തിനോട്ടം, നാഗവള്ളി ആർ. എസ്. കുറുപ്പ്. | | | |
| 13. | പരിമളം, പീററർ അയ്യനേത്തു്. | 1 | 0 | 0 |
| 14. | താഴ്വരകൾ, വെട്ടൂർ. | 1 | 0 | 0 |
| 15. | ഭാവന, എൻ. പി. ചെല്ലപ്പൻനായർ. | 1 | 8 | 0 |
| 16. | വെള്ളിത്താലം, വെണ്ണിക്കുളം. | 1 | 4 | 0 |
| 17. | മാതൃസ്മരണ, സി. എ. ജോസഫ്. | 0 | 8 | 0 |
| 18. | വനഗായകൻ, ജി. | 1 | 4 | 0 |
| 19. | ട്യൂഷൻമാസ്റ്റർ, കെ. എസ്സ്. കൃഷ്ണപിള്ള. | 1 | 0 | 0 |
| 20. | സ്വർണ്ണപ്രകാശം, ഡാ; പങ്കുണ്ണിനായർ. | 1 | 4 | 0 |
| 21. | ജീവിതയാത്ര, തിക്കുറിശ്ശി. | 1 | 0 | 0 |
| 22. | സി. വി. രാമൻ, എസ്. പരമേശ്വരൻ. | 1 | 0 | 0 |
| 23. | വിജയകരമായ പിന്മാററം, പി. കെ. രാജരാജവമ്മ. | 1 | 8 | 0 |
| 24. | ഉയരുന്ന യവനിക, സി. ജെ. തോമസ്. | 1 | 8 | 0 |
| 25. | ശ്രീരേഖ, വൈലോപ്പിള്ളിൽ ശ്രീധരമേനോൻ. | 1 | 4 | 0 |
| 26. | നാം കാടന്മാരാണ്, കിഷൻചന്ദർ. | 1 | 0 | 0 |
| 27. | ഒഴിവുകാലം, പോഞ്ഞിക്കരറാഫി. | 1 | 0 | 0 |
| 28. | ശമരി, വിദ്വാൻ കെ. കെ. മാധവപ്പണിക്കർ. | 0 | 12 | 0 |
| 29. | ഇൻഡ്യയുടെ മറുപടി, നാഗവള്ളി. | 0 | 12 | 0 |
| 30. | ഗാനചിത്രങ്ങൾ, കെ. പി. ബി. പാട്യം. | 0 | 12 | 0 |
| 31. | വെളിച്ചം, തൈക്കാട്ട്. | 0 | 14 | 0 |

# ശ്രീചിത്തിരതിരുനാൾ ഗ്രന്ഥശാലാ വാർഷികം

## ശ്രീ പനമ്പിള്ളിയുടെ അദ്ധ്യക്ഷത—കുട്ടികൃഷ്ണമാരാർ പ്രസംഗിച്ചു

ശ്രീചിത്തിരതിരുനാൾ ഗ്രന്ഥശാലയുടെ 36-ാമത്തു വാർഷികയോഗം നവംബർ 7-ാം തീയതി വൈകുന്നേരം അഞ്ചുമണിക്ക് വിദ്യാഭ്യാസമന്ത്രി ശ്രീ. പനമ്പിള്ളി ഗോവിന്ദമേനോന്റെ അദ്ധ്യക്ഷതയിൽ വി. ജെ. ടൗൺഹാളിൽവച്ച് കൊണ്ടാടിയിരിക്കുന്നു. സാഹിത്യകാരന്മാരും കവികളും ഉൾപ്പടെ ഒരു വമ്പിച്ച സദസ്സ് തദവസരത്തിൽ സന്നിഹിതമായിരുന്നു.

ശ്രീ. കൈനിക്കര എം. കുമാരപിള്ള ഗ്രന്ഥശാലയുടെ 36-ാമത്തെ വാർഷികചരിതം വായിച്ചു സമർപ്പിച്ചു. അടുത്തതായി ശ്രീ. പനമ്പിള്ളി പ്രസംഗിക്കുകയുണ്ടായി. "ഇതു വായനശാലയുടെ ഒരു വാർഷികയോഗമാണെന്നു എനിക്കു തോന്നുന്നില്ല.

ഇതൊരു പണ്ഡിതസദസ്സാണു്. ഇവിടെ അദ്ധ്യക്ഷതവഹിക്കാനും പ്രസംഗം ചെയ്യാനും എന്റെ ഔദ്യോഗികനിലവച്ചുകൊണ്ടായിരിക്കണം എന്നെ ക്ഷണിച്ചിട്ടുള്ളതു്. ഗ്രന്ഥശാലാസംഘടന എന്റെ ഭരണവകുപ്പിൽപ്പെട്ട ഒരു കാര്യംകൂടി ആയതുകൊണ്ടാണു് ഞാൻ ഈ സ്ഥാനത്തിനു അർഹനായതു്. ഈ ഗ്രന്ഥശാല 36 കൊല്ലമായി ഉത്തരോത്തരം അഭിവൃദ്ധിയിൽ വളൎന്നുവരികയാണു്. സാഹിത്യത്തിന്റെയും കലകളുടെയും ഒരു വിളഭൂമിയാണു് തിരുവനന്തപുരം. ഒന്നിനൊന്നു മെച്ചമായി കൊല്ലംതോറും അഭിവൃദ്ധിപ്രാപിച്ചുവന്ന ഒരു ഗ്രന്ഥശാലയാണു് ഇന്നു ഈ നിലയിൽ കാണുന്നതു്. ഓരോ വാർഷികാഘോഷത്തിലും ഓരോ പുതിയ നാടകംതന്നെ രചിക്കുകയാണു്. കഴിഞ്ഞ കൊല്ലത്തിൽ പ്രധാനമന്ത്രി അദ്ധ്യക്ഷനായും ഒരു മഹാപണ്ഡിതൻ പ്രസംഗകനായും വാർഷികം ആഘോഷിച്ചു. ഇക്കൊല്ലം മഹാപണ്ഡിതനായ ഒരു വിമർശകൻ പ്രാസംഗികനായും ഒരു മന്ത്രി അദ്ധ്യക്ഷനായും വാർഷികം ആഘോഷിക്കുന്നു. നാളെ പുതുതായി ഒരു നാടകവുമുണ്ടു്. ഈ ഗ്രന്ഥശാലയ്ക്കു ഭാവുകം ആശംസിച്ചുകൊള്ളുന്നു."

അടുത്തതായി ശ്രീ. കുട്ടികൃഷ്ണമാരാർ "കല ജീവിതത്തെ എങ്ങനെ സ്പർശിക്കുന്നു" എന്ന വിഷയത്തെപ്പററി ഒരു പ്രസംഗംചെയ്തു. അദ്ധ്യക്ഷന്റെ ഉപസംഹാരപ്രസംഗാനന്തരം സംസ്കൃതകാളേജ് പ്രിൻസിപ്പാൾ ശ്രീ. എൻ. ഗോപാലപിള്ള സരസമായവിധം കൃതജ്ഞത പ്രകാശിപ്പിച്ചു.

## തിരുവിതാംകൂർ-കൊച്ചി ഗ്രന്ഥശാലാ സംഘം

# 1125-ലെ വാർഷിക റിപ്പോർട്ട്

മാന്യരെ,

തിരുവിതാംകൂർ—കൊച്ചി ഗ്രന്ഥശാലാസംഘത്തിന്റെ 1125 ചിങ്ങം മുതൽ കർക്കടകംവരെയുള്ള പ്രവർത്തനറിപ്പോർട്ടും വരവുചെലവു കണക്കുകളും നിങ്ങളുടെ മുമ്പാകെ സമർപ്പിച്ചുകൊള്ളുന്നു.

അമ്പലപ്പുഴ പി. കെ. മെമ്മോറിയൽ ഗ്രന്ഥശാലയുടെ ആഭിമുഖ്യത്തിൽ 1121-ൽ 47 അംഗഗ്രന്ഥശാലകളോടുകൂടി സ്ഥാപിച്ച നമ്മുടെ സംഘത്തിനു് ഇപ്പോൾ 1010 അംഗഗ്രന്ഥശാലകൾ ഉണ്ടു്. 15 ഉപരക്ഷാധികാരികളും, 26 ആയുഷ്കാലസാമാജികന്മാരും, 8 വ്യക്തിഅംഗങ്ങളും ഉണ്ടായിട്ടുണ്ടു്. കൊച്ചീവിഭാഗത്തിൽ നിന്നു് 259 ഗ്രന്ഥശാലകളെ പ്രൊവിഷണൽ അംഗങ്ങളായി സ്വീകരിച്ചിരിക്കയാണു്. ക്രമാനുസരണം സംഘത്തിലെ അംഗത്വം സ്വീകരിക്കുന്നതിനുവേണ്ട നടപടികൾ എടുത്തിട്ടുണ്ടു്. ഇങ്ങിനെ സംഘത്തിനു് ഇപ്പോൾ മൊത്തം 1269 അംഗഗ്രന്ഥശാലകളുള്ളവയിൽ 521 പുതിയതായി സ്ഥാപിച്ചതും, 432 പുനരുദ്ധരിച്ചതുമാണു്. കര (ദേശം) തോറും വായനശാലകളും പകുതികൾതോറും ഗ്രന്ഥശാലകളും താലൂക്കുതോറും കേന്ദ്രഗ്രന്ഥശാലകളും ഡിസ്ട്രിക്ടു് തോറും ഡിസ്ട്രിക്ററു ലൈബ്രറികളും സ്ഥാപിക്കുക, സാമാന്യജനങ്ങളെ സം

സ്കാരപരമായും വിദ്യാഭ്യാസപരമായും ഉയർത്തുക, ഗ്രാമോദ്ധാരണപരമായ പ്രവർത്തനങ്ങളെ പ്രോത്സാഹിപ്പിക്കുക, വർഗ്ഗീയവും സാമുദായികവുമായ പ്രതിലോമ ചിന്തകൾ നശിപ്പിച്ച് സൗഹാർദ്ദവും, സഹിഷ്ണുതയും തികഞ്ഞ ഒരു ജനതയെ സൃഷ്ടിക്കുക, അജ്ഞതയിലും, നിരക്ഷരതയിലും കഴിയുന്ന ഭൂരിപക്ഷം ജനങ്ങളെ വിജ്ഞരും പൗരബോധമുള്ളവരുമാക്കിത്തീർക്കുന്നതിന് വയോജനവിദ്യാഭ്യാസ പ്രവർത്തനം നടത്തുക എന്നിങ്ങനെയുള്ള ഉദ്ദേശങ്ങളോടുകൂടിയാണ് സംഘം പ്രവർത്തിവരുന്നതു്.

## ലൈബ്രറി ഓർഗനൈസറന്മാർ

ഇപ്പോൾ സംഘത്തിൽ 27 ഓർഗനൈസറന്മാർ പ്രവർത്തിച്ചുവരുന്നു. പ്രസ്ഥാനത്തിന്റെ സർവ്വതോമുഖമായ അഭിവൃദ്ധിക്ക് ഓർഗനൈസിംഗ് (സംഘടന) പ്രവർത്തനം അത്യന്താപേക്ഷിതമാണെന്നുള്ളതിനു പക്ഷാന്തരമില്ലല്ലോ. ഈ ഒക്ടോബർ അവസാനംവരെയുള്ള സംഘടനാപ്രവർത്തനം പരിശോധിച്ചശേഷം, അതിനെ യഥോചിതം പുനസ്സംഘടിപ്പിക്കുന്നതിന് എക്സിക്യൂട്ടീവ് കമ്മിററി ഒരു പദ്ധതി തയ്യാറാക്കുന്നതാണ്.

ഓർഗനൈസറന്മാരുടെ പ്രവർത്തനത്തിന് ആവശ്യമായ പ്രായോഗികപരിജ്ഞാനം നൽകുന്നതിനും പ്രവർത്തനത്തിൽ നേരിടുന്ന പ്രയാസങ്ങൾ ലഘൂകരിക്കുന്നതിനും രാജ്യത്തിന്റെ വിവിധഭാഗങ്ങളിൽ വച്ച് ചീഫ് ഓർഗനൈസർ ഓർഗനൈസറന്മാരുടെ റീജനൽ കാൺഫ്രൻസുകൾ നടത്തി അതതുസ്ഥലത്തെ പ്രവർത്തനത്തിന് വേണ്ട നിർദ്ദേശങ്ങൾ നൽകിയിട്ടുണ്ട്.

## വയോജനവിദ്യാഭ്യാസം

പ്രായപൂർത്തി വോട്ടവകാശത്തിന്റേയും രാഷ്ട്രീയസ്വാതന്ത്ര്യത്തിന്റേയും യഥാർത്ഥഗുണം അനുഭവിക്കണമെങ്കിൽ ജനങ്ങളെ പൗരബോധമുള്ളവരാക്കിത്തീർക്കേണ്ടതു അത്യാവശ്യമാണ്. അതിപ്രധാനമായ ഈ പരിപാടി ഗ്രന്ഥശാലകൾവഴി നിർവ്വഹിക്കുന്നതു് പലതുകൊണ്ടും പ്രായോഗികവും സഫലവുമായിരിക്കുമെന്നു കമ്മിററി കരുതുന്നു.

ഇതിലേക്ക് സംഘത്തിന്റെ ആഭിമുഖ്യത്തിൽ ഇക്കഴിഞ്ഞ മധ്യവേനൽ അവധിക്കാലത്തു് ഒരു വയോജന വിദ്യാഭ്യാസപരിശീലനക്ലാസ് നടത്തുകയുണ്ടായി. പരിശീലനക്ലാസ് യൂനിവേഴ്സിററി ഹോസ്റ്റലിൽ 1950 മേയ്മാസം 10-ാം തീയതി ആരംഭിച്ചു. അപേക്ഷകരുമായി ഇൻറർവ്യൂ നടത്തി, രാജ്യത്തിന്റെ വിവിധഭാഗങ്ങളിൽനിന്നു് ഹാജരായവരിൽ തെരഞ്ഞെടുത്ത 57 പേർക്ക് ക്ലാസ്സിൽ പ്രവേശനം അനുവദിച്ചിരുന്നു. ഈ പ്രസ്ഥാനത്തിന്റെ ഉൽഘാടനം ബഹു: വിദ്യാഭ്യാസമന്ത്രി ശ്രീ. പനമ്പിള്ളി ഗോവിന്ദമേനോനാണ് നിർവ്വഹിച്ചതു്. തദവസരത്തിൽ ബഹു: ചീഫ്മിനിസ്റ്റർ ശ്രീ. ടി. കെ. നാരായണപിള്ള, വൈസ്ചാൻസലർ ശ്രീ. വി. കെ. നന്ദൻമേനോൻ തുടങ്ങി പല പ്രശസ്താതിഥികളും സന്നിഹിതരായിരുന്നു. പരിശീലനക്ലാസ്സിന്റെ പ്രിൻസിപ്പാൾ റവ: ജെ. ഡബ്ലിയു. റസ്സാലമായിരുന്നു. ജൂൺ 10 ാം തീയതി ക്ലാസ്സ് അവസാനിച്ചു. തുടർന്നുള്ള ഒരാഴ്ച വിദ്യാർത്ഥികൾ പ്രിൻസിപ്പാളുമൊന്നിച്ച് തെക്കൻതിരുവിതാംകൂറിൽ ഗ്രാമോദ്ധാരണപ്രവർത്തനങ്ങൾ നടത്തുന്ന കേന്ദ്രങ്ങൾ സന്ദർശിക്കുന്നതിനും അവിടെയുള്ള സൃഷ്ടിപര

മായ പ്രവർത്തനങ്ങൾ മനസ്സിലാക്കുന്നതിനും വിനിയോഗിച്ചു എന്നുള്ളതും പ്രസ്താവ്യമാണ്.

അതതു വിഷയങ്ങളിൽ പ്രാവീണ്യം നേടിട്ടുള്ള വിദഗ്ദ്ധന്മാരുടെ സേവനം പരിശീലനക്ലാസ്സിന് ലഭിച്ചിരുന്നു. എല്ലാ ഡിപ്പാർട്ടുമെൻറിൽനിന്നും വിദഗ്ദ്ധന്മാർവന്നു ക്ലാസ്സുകൾ നടത്തിയിട്ടുണ്ട്. അവരോട് കമ്മററിക്കുള്ള കൃതജ്ഞത നിസ്സീമമാണ്. പരിശീലനകോഴ്സ് അവസാനിച്ചദിവസം അസംബ്ലി സ്പീക്കർ ശ്രീ. ടി. എം. വർഗ്ഗീസ്സിൻെറ അദ്ധ്യക്ഷതയിൽ ഒരു യോഗംകൂടുകയുണ്ടായി. യോഗത്തിൽ ചീഫ്മിനിസ്റ്റർ ധനകാര്യമന്ത്രി, വ്യവസായമന്ത്രി, ഡി. സി. സി. പ്രസിഡൻറ തുടങ്ങി പല പ്രശസ്താതിഥികളും സംബന്ധിച്ചിരുന്നു. വിദ്യാർത്ഥികളെ വിവിധങ്ങളായ കൈത്തൊഴിലുകൾ പരിശീലിപ്പിച്ചതിലുള്ള അഭിനന്ദനസൂചകമായി വ്യവസായമന്ത്രി 500 രൂപ സംഭാവന വാഗ്ദാനം ചെയ്കയുണ്ടായി എന്നുള്ള വിവരവും കൃതജ്ഞതാപൂർവ്വം രേഖപ്പെടുത്തിക്കൊള്ളട്ടെ. പ്രിൻസിപ്പാൾ റവ: ജെ. ഡബ്ളിയു. റസാലത്തിന് സംഘത്തിൽനിന്ന് 400 രൂപാ പ്രതിഫലം നൽകീട്ടുണ്ട്. അദ്ദേഹത്തിൻെറ സമർത്ഥമായ സേവനത്തെ കമ്മിററി അഭിനന്ദിക്കുന്നു.

മേലാലുണ്ടാകുന്ന മാർഗ്ഗനിർദ്ദേശങ്ങളുടെ ഒഴിവുകളിൽ പ്രസ്തുത പരിശീലനം ലഭിച്ചവർക്ക് മുൻഗണന നൽകുന്നത് നന്നായിരിക്കുമെന്ന് പ്രവർത്തകസമിതി തീരുമാനിക്കുകയും അതനുസരിച്ച് 3 പേരെ നിയമിക്കുകയും ചെയ്തിട്ടുണ്ട്.

സംഘത്തിൻെറ തുടരെയുള്ള നിവേദനങ്ങളുടെ ഫലമായും മററും ഗവമ്മെൻറിൽനിന്ന് വയോജനവിദ്യാഭ്യാസപരിപാടികൾ നടപ്പിൽ വരുത്തുന്നതിന് തീർച്ചയാക്കുകയും യൂണിവേഴ്സിററി വൈസ് ചാൻസലർ അദ്ധ്യക്ഷനായും, വിദ്യാഭ്യാസ ഡയറക്ടർ ഉപാദ്ധ്യക്ഷനായും, ശ്രീ. സി. നാരായണപിള്ള കൺവീനറായും, ഗവ: സെക്രട്ടറി, പഞ്ചായത്തു ഡയറക്ടർ, ശ്രീമാന്മാരായ ജോസഫ മുണ്ടശ്ശേരി, കെ. പി. ഉദയഭാനു, പി. എൻ. പണിക്കർ എന്നിവർ അംഗങ്ങളായും ഒരു ബോർഡ് സംഘടിപ്പിക്കുകയും ചെയ്തിരിക്കുന്നു. ആ ബോർഡ് വയോജനവിദ്യാഭ്യാസപരിപാടികൾ എത്രയുംവേഗം നടപ്പിലാക്കുന്നതിന് സത്വരനടപടികൾ സ്വീകരിക്കുമെന്നുതന്നെ പ്രത്യാശിക്കുന്നു. ഇപ്രകാരം ഒരു ബോർഡ് രൂപീകരിച്ച് പ്രവർത്തനത്തെ അഭിവൃദ്ധിപ്പെടുത്തിയതിൽ ഗവമ്മെൻറിനോടുള്ള അഭിനന്ദനം രേഖപ്പെടുത്തിക്കൊള്ളുന്നു.

## ലൈബ്ററി ഇൻസ്പെക്ഷൻ കമ്മിററി

1125 ചിങ്ങം മുതലുള്ള 7½ മാസത്തെ ഗ്രാൻറ് വിതരണം നടത്തുന്നതിന് ലൈബ്രറികൾ പരിശോധിച്ച് ലിസ്റ്റ് സമർപ്പിക്കുവാൻ ഗവമ്മെൻറ് നിർദ്ദേശിച്ചതനുസരിച്ച് ശ്രീ. എൻ. പി. വർഗ്ഗീസ് എം. എൽ. ഏ, എം. കെ. മേനോൻ എം. എൽ. ഏ, പി. എൻ. പണിക്കർ എന്നിവരുൾപ്പെട്ട ഒരു കമ്മിററി ഏപ്രിൽ ഒന്നാംതീയതി മുതൽ ലൈബ്രറി. പരിശോധന ആരംഭിക്കുകയുണ്ടായി.

ഇൻസ്പെക്ഷൻ കമ്മിററിയുടെ അത്യാവശ്യകതയും പ്രയോജനവും മനസ്സിലാക്കി ഗവമ്മെൻറ് കമ്മിററിയുടെ സഞ്ചാരത്തിന് ഒരു സ്റ്റേററുകാർ അനുവദിച്ചുവെന്നുള്ളവിവരം കൃതജ്ഞതാപൂർവ്വം രേഖപ്പെടുത്തിക്കൊള്ളുന്നു. ഈ [illegible]

ഒരു ജനകീയകമ്മിററി പരിശോധനയ്ക്കായി ഗ്രന്ഥശാലകൾ സന്ദർശിക്കുമ്പോൾ ദേശവാസികളുമായി സ്ഥാപനങ്ങളുടെ പുരോഗതിക്കുവേണ്ടിയുള്ള കാര്യങ്ങൾ ചർച്ചചെയ്യുന്നതുമൂലം അവക്ക് ഒരു പ്രത്യേക ഉണർവും പ്രസ്ഥാനത്തെക്കുറിച്ച് മതിപ്പും, സ്ഥാപനത്തിനു ഉദാരസംഭാവന ചെയ്യുന്നതിനുള്ള സന്നദ്ധതയും ഉണ്ടാകുന്നുവെന്നുള്ളതു് അനുഭവപ്പെട്ട ഒരു പരമാർത്ഥമാണു്.

ഗവമ്മെൻറിൽനിന്നു് വേണ്ടുവോളം സാവകാശവും ആനുകൂല്യവും ലഭിച്ച് ഇത്തരം പരിശോധന അനന്തരവർഷങ്ങളിലും നടത്താൻ സാധിക്കുമെങ്കിൽ ഈ പ്രസ്ഥാനത്തിനു്, സുരക്ഷിതവും ശോഭനവുമായ ഒരു ഭാവി ഉണ്ടാകുമെന്നു നിശ്ചയമാണു്.

സെട്രൽ കമ്മിററിയംഗങ്ങളും, താലൂക്കുയൂണിയൻ പ്രതിനിധികളും, ഓർഗനൈസറന്മാരും കമ്മിററിയുടെ പരിപാടിയുടെ വിജയത്തിനു വേണ്ട സഹായസഹകരണം നൽകുകയുണ്ടായിയെന്നുള്ള വിവരവും പ്രസ്താവയോഗ്യമാണു്. കമ്മിററി നിരന്തരമായും വിശ്രമരഹിതമായും പ്രവർത്തിച്ചതിൻെറ ഫലമായി ജൂൺ 15-ാം തീയതികൊണ്ടു് തിരുവിതാംകൂർ–കൊച്ചി സംസ്ഥാനത്തെ 875 ഗ്രന്ഥശാലകൾ പരിശോധിച്ചു.

സ്റ്റേററിലെ ലൈബ്രറിപ്രസ്ഥാനം അഭിവൃദ്ധിപ്പെടുത്തേണ്ടതു് ഗവമ്മെൻറിൻെറ പ്രാഥമിക കർത്തവ്യമാണെന്നുള്ള ബോധത്തോടുകൂടിത്തന്നെ ഗ്രാൻറുപരിശോധനയ്ക്കു് ബഹു: ഗവമ്മെൻറ് സ്റ്റേററുകാർ വിട്ടുതന്നുവെങ്കിലും പെട്രോൾ തുടങ്ങിയുള്ള മററുചെലവുകൾ സംഘംതന്നെ വഹിക്കുവാനുള്ള പരിതസ്ഥിതിയാണു് വന്നുചേർന്നുവെന്നുള്ള വിവരവും അറിയിച്ചുകൊള്ളുന്നു. ഗ്രന്ഥശാലാ പരിശോധനയ്ക്കായി ധനവ്യയംചെയ്യത്തക്ക സാമ്പത്തിക സ്ഥിതി സംഘത്തിനു് ഇല്ലാതിരുന്നതിനാൽ രാജ്യത്തിൻെറ നാനാഭാഗങ്ങളിലുമുള്ള ഉദാരമതികളായ മാന്യന്മാരിൽനിന്നും സംഭാവനവാങ്ങി ആ ചെലവു നിർവ്വഹിക്കുകയാണു് ചെയ്തിട്ടുള്ളതു്. കമ്മിററിയംഗങ്ങൾക്കു് യാതൊരുവിധമായ പ്രതിഫലവും നൽകിയിട്ടില്ല.

ഗ്രാൻറ പരിശോധനയ്ക്കുശേഷം പരിശോധനാകമ്മിററി 16-6-50-ൽ ക്രു റിപ്പോർട്ടുതയ്യാറാക്കി പ്രവർത്തകസമിതിയിൽ സമർപ്പിച്ചു. 21-6-50-ലെ പ്രവർത്തകസമിതി പ്രസ്തുത റിപ്പോർട്ടു് പരിശോധിച്ചു് ശുപാർശകൾ തയ്യാറാക്കി ഗവമ്മെൻറിൽ സമർപ്പിക്കുകയും ചെയ്തു.

## ഗവമ്മെൻറ ഗ്രാൻറ്

ഒരു പഞ്ചവത്സരപദ്ധതിയുടെ പ്രാരംഭമായി സംസ്ഥാനത്തു് നല്ലനിലയിൽ നാലു ഡിസ്ട്രിക്ററ സെൻട്രൽ ലൈബ്ററികളും താലൂക്കുസെൻട്രൽ ലൈബ്രറികളും വികസിപ്പിക്കുന്നതിനു് കമ്മിററി തീരുമാനിക്കുകയുണ്ടായി. അതനുസരിച്ചു് എറണാകുളം, കോട്ടയം, കൊല്ലം, തിരുവനന്തപുരം എന്നീ സ്ഥലങ്ങളിലായി നാലു ഡിസ്ട്രിക്ററ സെൻട്രൽ ലൈബ്രറികൾക്കു് 2000 രൂപാ വീതവും, തൃശ്ശൂർ, മൂവാററുപുഴ, ഹരിപ്പാട്ടു്, നാഗർകോവിൽ ഈ താലൂക്ക സെൻട്രൽ ലൈബ്ററികൾക്കു് 2000 രൂപാവീതവും സ്പെഷ്യൽ ഗ്രാൻറ് അനുവദിക്കുന്നതിനു് കമ്മററി ഗവമ്മെൻറിലേക്കു് ശുപാർശചെയ്യുകയുണ്ടായി. ഈ സ്പെഷ്യൽ ഗ്രാൻറിനോളം വരുന്ന തുക പിരിച്ചു് സംഘത്തെ ബോദ്ധ്യപ്പെടുത്തിയതിനുശേഷം അതുൾപ്പെടെയുള്ള മൊത്തം തുക സംഘത്തിൻെറ പ്രത്യേക നിർദ്ദേശപ്രകാരം മാത്രം ചെലവുചെയ്യേണ്ടതാണെന്നും വ്യവസ്ഥചെയ്തിട്ടുണ്ടു്. ഈ പു

തിക്ക് ഗവണ്മെൻറിൻെറ അനുവാദം ലഭിച്ച് മൂന്നുമാസത്തിനകം ടി ഗ്രാൻറ വാങ്ങത്തക്ക പരിതസ്ഥിതി സൃഷ്ടിക്കണമെന്നു മാണ് കമ്മിററി തീരുമാനിച്ചിട്ടുള്ളതു്. ഈ തീരുമാനങ്ങൾ നടപ്പിലാക്കുന്നതിനു ഗവണ്മെൻറ അനുവാദം ലഭിച്ചിട്ടുണ്ട്.

കുറഞ്ഞ ഗ്രാൻറ് 60 രൂപയായി നൽകിവന്നതു് 75 രൂപയായി വർദ്ധിപ്പിച്ചുകൊണ്ടു് ഗവണ്മെൻറിൽനിന്നും ഗ്രാൻറ് അനുവദിക്കുകയുണ്ടായി. എന്നാൽ മററു ഗ്രേഡുകളിൽ വർദ്ധിപ്പിച്ച തുക ഗവണ്മെൻറ വെട്ടിക്കുറയ്ക്കുകയാണു ചെയ്തതു്. ചുവടെ കുറിക്കുന്ന വിധത്തിൽ ലൈബ്രറികൾക്ക് ഗ്രാൻറ നൽകുന്നതിന് ഗവണ്മെൻറ് അനുവദിച്ചിരിക്കയാണ്.

## തിരുവിതാംകൂർ ഏരിയാ

| ഗ്രേഡ്. | തുക. | 7½ മാസത്തേക്ക്. | എണ്ണം. |
|---|---|---|---|
| A. 1 | 800 | 500 | 1 |
| A. | 500 | 312½ | 2 |
| B. | 420 | 262½ | 3 |
| C. | 360 | 225 | 6 |
| D. | 300 | 187½ | 13 |
| E. | 240 | 150 | 36 |
| F. | 180 | 112½ | 57 |
| G. | 120 | 75 | 148 |
| H. | 75 | 46/14/- | 291 |
| | | | 557 |

## കൊച്ചിൻഏരിയ

സ്പെഷ്യൽ മാനുസ്ക്രിപ്ററ്സ്

| | | | |
|---|---|---|---|
| | ലൈബ്രറി | 831¼ | 1 |
| A. 1. | 800 | 500 | 2 |
| A. | 500 | 312½ | 1 |
| B. | 420 | | |
| C. | 360 | 225 | 1 |
| D | 300 | 187½ | 3 |
| E. | 240 | 150 | 6 |
| F. | 180 | 112½ | 15 |
| G. | 120 | 75 | 56 |
| H. | 75 | 46/14/- | 145 |
| | | | 230 |

ഇന്നയിന്ന യോഗ്യതയുള്ള ലൈബ്രറികൾക്ക് ഇത്രയിത്ര രൂപ ഗ്രാൻറ നൽകണമെന്നുള്ള വ്യവസ്ഥ ഗവണ്മെൻറ അംഗീകരിച്ചുലുടൻതന്നെ അവയെ ഓരോ ലൈബ്രറിയുടേയും ശ്രദ്ധയ്ക്കു് വിഷയമാക്കുന്നതാണ്.

ഗ്രാൻറിനത്തിൽ തിരുവിതാംകൂറിലേക്ക് മൊത്തം 75929 രൂപയും കൊച്ചിയിലേക്ക് 12067 രൂപയും ഗവണ്മെൻറിൽനിന്നു് അനുവദിച്ചിട്ടുണ്ട്. പല ലൈബ്രറികൾക്കു കൂടുതൽ തുക അനുവദിക്കുന്നതിന് ഗവണ്മെൻറുമായി കത്തിടപാടുകൾ നടത്തിവരികയുമാണ്. വിദ്യാഭ്യാസ പുരോഗതിയിൽ അതിപ്രധാന ചുമതല വഹിക്കുന്ന ഗ്രന്ഥശാലകളെ ഇത്ര ഉചിതമായി സഹായിച്ച് പ്രസ്ഥാനത്തെ പ്രോത്സാഹിപ്പിക്കുവാൻ തയ്യാറായ ഗവണ്മെൻറിനോടു് സംഘത്തിൻെറ നിസ്സീമമായ കൃതജ്ഞത ഈ അവസരത്തിലും രേഖപ്പെടുത്തിക്കൊള്ളുന്നു.

1950 ഏപ്രിൽ മുതലുള്ള ഗ്രാൻറ തവണകളിലായി വിതരണം ചെയ്യുന്നതിന് ഗവണ്മെൻറിൽ നിന്നു അനുവദിച്ചിരിക്കയാണ്. എന്നാൽ ഈ അവസരത്തിൽ നിർഭാഗ്യകരമായ ഒരു പരിതസ്ഥിതിയാണു നമുക്കു നേരിട്ടിരിക്കുന്നതു്. 1950-51-ൽ തിരുവിതാംകൂർ-കൊച്ചിസംസ്ഥാനത്തെ ഗ്രന്ഥശാലകൾക്ക് ഒരുലക്ഷം രൂപ മാത്രമാണ് ബഡ്ജററിൽ ഉൾപ്പെടുത്തി

യിട്ടുള്ളതു്. മുൻകൊല്ലം തിരുവിതാംകൂറി ലേക്കമാത്രം ഒരു ലക്ഷംരൂപ ബഡ്ജററി ൽ ഉൾപ്പെടുത്തിയിരുന്നു. തിരു-കൊച്ചി സംസ്ഥാനത്തേക്കു് ഇക്കൊല്ലം ഒരു ലക്ഷം രൂപ ഉൾപ്പെടുത്തിയതു ഏററവും അപര്യാപ്തമാണു്. ഈ ഒരു ലക്ഷം രൂപയിൽ നിന്നു് ലൈബ്രറികൾക്കു് ഗ്രാൻറ നൽകുന്നതിനു് 60000 രൂപയാണു് അനുവദിച്ചിട്ടുള്ളതു്. 1950 ഏപ്രിൽ മുതൽ ഇന്നു നൽകുന്നതിൽ കൂടുതൽ ഗ്രന്ഥശാലകൾക്കു ഗ്രാൻറനൽകേണ്ടതും പല ലൈബ്രറികൾക്കും ഉണ്ടാകുന്ന അഭിവൃദ്ധി അനുസരിച്ചു് കൂടുതൽ സഹായധനം നൽകേണ്ടതും ആവശ്യമാണു്. കഴിഞ്ഞ 7½ മാസത്തേക്കു് മൊത്തം 78000 രൂപ ഗ്രാൻറകൊടുത്ത സ്ഥിതിക്കു് ഈ 60000 രൂപ ഒരു കൊല്ലത്തേയ്ക്കു വിഭജിക്കുന്നതിൽ നേരിടാവുന്ന പ്രയാസം കമ്മിററി മനസ്സിലാക്കുകയും ഈ വിഷയത്തിൽ ഗവമ്മെൻറിൻെറ സത്വരശ്രദ്ധ പതിയുന്നതിനു് അപേക്ഷിക്കുകയും ചെയ്തിട്ടുണ്ടു്.

രണ്ടേമുക്കാൽ കോടിയോളം രൂപ വിദ്യാഭ്യാസത്തിനുവേണ്ടി ചെലവുചെയ്യുന്ന ഗവമ്മെൻറ് അജ്ഞരായ സാമാന്യജനങ്ങൾക്കു് വിജ്ഞാനവും പൗരബോധവും ഉണ്ടാക്കിക്കൊടുക്കുന്ന പ്രവത്തനപരിപാടികൾ നിർവ്വഹിച്ചുകൊണ്ടിരിക്കുന്ന ഈ പ്രസ്ഥാനത്തിനു് കുറഞ്ഞതു് 5 ലക്ഷം രൂപയെങ്കിലും സഹായധനം നൽകണമെന്നു പറയുന്നതിൽ അസാംഗത്യമില്ലല്ലോ.

ഓർഗനൈസിംഗ് പ്രവത്തനത്തിനു 125 ചിങ്ങം മുതൽ 7½ മാസത്തേയ്ക്കു് പ്രതിമാസം 2000 രൂപ ലഭിച്ചുവന്നതു് 1950 ഏപ്രിൽ മുതൽ പ്രതിമാസം 1660 രൂപയായി കുറഞ്ഞിരിക്കയാണു്. കൊച്ചിൻ ഏരിയായിലെ സംഘടനാപ്രവത്തനം സംബന്ധിച്ച കൂടുതൽ ചുമതല കൂടി സംഘത്തിനു് നിർവഹിക്കേണ്ടി വന്നിരിക്കുന്നുവെന്നുള്ളതും ഈ സന്ദർഭത്തിൽ സ്മരണീയമാണു്.

## ലൈബ്രറിഗ്രാൻറും പുസ്തകസംഭരണവും

ഗ്രന്ഥശാലകളുടെ അഭിവൃദ്ധിക്കു് അത്യന്താപേക്ഷിതമായിട്ടുള്ളതു് ഗ്രന്ഥസംഭരണവും വിതരണവും ആണല്ലോ. ഗ്രന്ഥശാലകളിൽ പുതിയ പുസ്തകങ്ങൾ വാങ്ങുന്ന അവസരത്തിൽ കൂടുതൽ പാരായണക്കാർ ഉണ്ടാകുകയും തദ്വാരാ വരിസംഖ്യ കൃത്യമായി ലഭിക്കുകയും ചെയ്യുന്നുവെന്നുള്ള പരമാത്ഥം എല്ലാ പ്രവത്തകക്കും ബോദ്ധ്യമായിട്ടുള്ളതാണു്. ഗ്രാൻറതുകയുടെ ഇരട്ടിസംഖ്യക്കു് പുസ്തകങ്ങൾ വാങ്ങാൻ സന്നദ്ധരാണെന്നു് പല ഗ്രന്ഥശാലാപ്രവത്തകരും അറിയിച്ചിട്ടുണ്ടു്. ഇതിൻെറ വെളിച്ചത്തിൽ ഗ്രന്ഥശാലകളുടെ അഭിവൃദ്ധിയെമാത്രം ലക്ഷ്യമാക്കി, ഏതാനുംകാലത്തേക്കു് പുസ്തകങ്ങൾ ശേഖരിക്കുന്നതിനു തന്നെ ഗ്രാൻറതുക വിനിയോഗിക്കുന്നതു് നന്നായിരിക്കുമെന്നു സംഘം അഭിപ്രായപ്പെട്ടു. ഈ തീരുമാനം ഗ്രന്ഥശാലകളുടെ പുരോഗമനത്തെമാത്രം ലക്ഷ്യമാക്കിയിട്ടുള്ളതാണെന്നു് നിഷ്പക്ഷപാതികളായ ഏവരും സമ്മതിക്കുമല്ലോ.

ഇന്നു് ഗ്രന്ഥശാലകൾക്കുവേണ്ടി പ്രവത്തകർ സഹിക്കുന്ന ത്യാഗങ്ങൾ ഓത്താൽ ഗവമ്മെൻറ നൽകുന്ന ഗ്രാൻറ് തുലോം കുറവായിട്ടുള്ളതാണെന്നു് ആക്കും അറിയാവുന്ന പരമാത്ഥമാണു്. എന്നാൽ മററു ചെലവുകൾ പൊതുജനങ്ങളിൽനിന്നു്

സംഭാവനയായും, വരിസംഖ്യയായും പിരിച്ച് നിർവഹിക്കുകയും ഗ്രാൻറുകയെ ങ്കിലും പുസ്തകസംഭരണത്തിന് വിനിയോഗിക്കുകയും ചെയ്താൽ മൊത്തംകിട്ടുന്ന ഗ്രാൻറുക മൂലധനത്തിനായിത്തന്നെ ഉപയോഗിക്കുന്നു എന്ന് നമുക്കു അഭിമാനിക്കാൻ കഴിയുന്നതുമാണല്ലോ.

ഈ പശ്ചാത്തലത്തിലാണ് ഗ്രാൻറുക, പുസ്തകം വാങ്ങുന്നതിനുതന്നെ വിനിയോഗിച്ച് കൂടുതൽ ഗ്രാൻറ വാങ്ങുന്നതിന് ഓരോ ഗ്രന്ഥശാലയും അർഹത സമ്പാദിക്കണമെന്നു സംഘം അഭിലഷിക്കുന്നതു്.

7½ മാസത്തെ ഗ്രാൻറുകയ്ക്കു പുസ്തകങ്ങൾ വാങ്ങി ബില്ലുസഹിതം ഏപ്രിൽ മുതലുള്ള ക്വാർട്ടർലി കണക്കോടുകൂടി 1950–51–ലേയ്ക്കു ഗ്രാൻറിനു അപേക്ഷിക്കേണ്ടതാണെന്നു സംഘം ഗ്രന്ഥശാലകളെ ഇതിനകം അറിയിച്ചിട്ടുണ്ടു്.

1950 ഏപ്രിൽ മുതലുള്ള 6 മാസത്തെ ഗ്രാൻറ് ഉടനടി ഗ്രന്ഥശാലകൾക്കു ലഭിക്കത്തക്കവിധം വേണ്ട നടപടികൾ ചെയ്തുവരികയാണ്. ലൈബ്രറിപ്രവത്തകർ ഗ്രാൻറുകവാങ്ങുന്നതിനു ഇന്നു അനുഭവിക്കുന്ന ക്ലേശങ്ങൾ പരിഹരിച്ച് ഗ്രന്ഥശാലകൾക്കു ഗ്രാൻറുക നേരിട്ടു നൽകുന്നതിനുവേണ്ടി ഗവമെൻറുമായി നിവേദനം നടത്തിക്കൊണ്ടിരിക്കയാണ്.

## ബുക്ക്സെലക്ഷൻ കമ്മിററി

ലൈബ്രറിയിൽ വാങ്ങേണ്ട പുസ്തകങ്ങളുടെ ലിസ്റ്റ് പല ഗ്രന്ഥശാലക്കാരും ആവശ്യപ്പെട്ടുകൊണ്ടിരുന്നതു അനുസരിച്ച് ഗ്രന്ഥശാലാമാനുവലിൽ 1000 പുസ്തകങ്ങളുടെ ഒരു ലിസ്റ്റ് ചേക്കുകയുണ്ടായി. ഇപ്രകാരമുള്ള പുസ്തകലിസ്റ്റിൻെറ ആവശ്യകത സംഘത്തിനു ബോദ്ധ്യപ്പെട്ടതിൻെറ ഫലമായി ഒരു ബുക്ക്സെലക്ഷൻ കമ്മിററിയെ സംഘത്തിൽനിന്നും നിയമിച്ചു. ഈ കമ്മിററിയുടെ അദ്ധ്യക്ഷൻ ഡാ. പി. ജെ. തോമസ്സും, കൺവീനർ ശ്രീ കൈനിക്കര കുമാരപിള്ളയും, അംഗങ്ങൾ കെ. ജി. ശങ്കരക്കുറുപ്പ്, ജോസഫ് മുണ്ടശ്ശേരി, കെ. ദാമോദരൻ എന്നിവരുമാണു്. ഇതിനകം ബുക്ക്സെലക്ഷൻ കമ്മിററിയുടെ 6 യോഗങ്ങൾ കൂടിയിട്ടുണ്ടു്. ഗ്രന്ഥശാലാമാനുവലിൽ പ്രസിദ്ധീകരിച്ചിട്ടുള്ള 1000 പുസ്തകങ്ങളുടെ ലിസ്റ്റ് കമ്മിററി പുനഃപരിശോധിക്കുകയും അവയെ മൂന്നു ഗ്രേഡുകളായി തിരിക്കുകയുംചെയ്തു. ലൈബ്രറിയിലേക്ക് പുസ്തകം തെരഞ്ഞെടുക്കുന്നതിന് ഗ്രന്ഥകാരന്മാരിൽനിന്നും പ്രസാധകന്മാരിൽനിന്നും പുസ്തകം ക്ഷണിക്കുകയുണ്ടായി. അങ്ങനെ ലഭിച്ച പുസ്തകങ്ങൾ കമ്മിററി പരിശോധിക്കുകയും അവ ഉൾപ്പെടുത്തി 1600 പുസ്തകങ്ങളുടെ ലിസ്ററ് തയ്യാറാക്കി ഓരോ ഗ്രന്ഥശാലയ്ക്കും അയയ്ക്കുകയും ചെയ്തിട്ടുണ്ടു്. ആവശ്യമുള്ള പുസ്തകങ്ങൾ തിരഞ്ഞെടുക്കുന്നതിന് ഓരോ ലൈബ്രറിക്കും ഇതു വളരെ സഹായകരമായിരിക്കുമെന്ന് പ്രതീക്ഷിക്കുന്നു.

ഓരോ ലൈബ്രറിക്കും ആവശ്യമുള്ള പുസ്തകങ്ങളുടെ ലിസ്റ്റ് ശേഖരിച്ചു മൊത്തം പുസ്തകമെടുത്തു സംഘംമുഖേന ലൈബ്രറികൾക്കു വിതരണം ചെയ്യുന്നപക്ഷം ഇന്നു ലഭിക്കുന്നതിൽ കൂടുതൽ ആദായം ഓരോ ലൈബ്ററിക്കും കിട്ടുന്നതിനു ഇടയാകുന്നതാണ്. കൂടാതെ മൊത്തം പുസ്തകം ഒന്നിച്ചെടുക്കുന്നതുമൂലം നമ്മുടെ ഗ്രന്ഥകാ

രന്മാക്കും പ്രസാധകന്മാക്കും അതൊരു പ്രോത്സാഹനവുമായിരിക്കുമല്ലോ?

ലൈബ്ററികൾക്കു പുസ്തകം അംഗീകരിക്കുന്നതിനു വേണ്ടി ഇപ്പോഴും കമ്മിററിക്കു പുസ്തകങ്ങൾ ലഭിച്ചുകൊണ്ടിരിക്കുന്നു. അവ കമ്മിററി പരിശോധിച്ചു്, അംഗീകരിക്കുന്ന ലിസ്റ്റ് പ്രസിദ്ധപ്പെടുത്തുന്നതും ആണു്. യാതൊരുവിധമായ പ്രതിഫലവും കൂടാതെ ഈ പ്രവത്തനം നടത്തിക്കൊണ്ടിരിക്കുന്ന ബുക്ക് സെലക്ഷൻ കമ്മിററിയോടു് സംഘത്തിനുള്ള കൃതജ്ഞത ഈ അവസരത്തിൽ രേഖപ്പെടുത്തിക്കൊള്ളുന്നു.

## സാമാന്യവിജ്ഞാന ഗ്രന്ഥാവലി

സാമാന്യവിജ്ഞാനഗ്രന്ഥങ്ങളുടെ കുറവിനെ പരിഹരിക്കുന്നതിനു് താഴെ പറയുന്ന വിഷയങ്ങളെപ്പററി വിദഗ്ദ്ധന്മാരെക്കൊണ്ടു് പുസ്തകങ്ങൾ എഴുതിക്കുവാൻ കമ്മിററി തീരുമാനിച്ചിട്ടുണ്ടു്.

ജനായത്തഭരണം.
പൊതുജനാരോഗ്യം.
ഭക്ഷണം.
പത്രധമ്മം.
ഗ്രാമസ്വരാജ്.
സാമ്പത്തികസ്വാതന്ത്ര്യം.
ഗൃഹം.
സഹകരണപ്രസ്ഥാനം.
ആധുനികകൃഷി.
പൗരധമ്മം.

## ഗ്രന്ഥശാലായൂണിയൻ

ഓരോ താലൂക്കുയൂണിയനും ശരിയായ ധനാഗമമാർഗ്ഗം ഉണ്ടാകുന്നതുവരെ താലൂക്കിലെ ലൈബ്ററിപ്രവത്തനം കാര്യക്ഷമമാക്കുന്നതിനും, യൂണിയനും ഓർഗനൈസറും തമ്മിൽ അഭിപ്രായവ്യത്യാസം ഉണ്ടാകാതിരിക്കുന്നതിനുമായി ഓർഗനൈസറന്മാരെ യൂണിയനോടു് ഔദ്യോഗികമായി സഹകരിക്കുന്നതിനും നിയോഗിച്ചിട്ടുണ്ടു്.

കേന്ദ്രസംഘവും യൂണിയനും തമ്മിൽ ഉണ്ടായിരിക്കേണ്ട ബന്ധത്തെപ്പററി ചർച്ചചെയ്തു റിപ്പോർട്ടു സമർപ്പിക്കുന്നതിനു താഴെപ്പറയുന്നവരുൾപ്പെട്ട ഒരു സബ്കമ്മിററിയെ നിയമിച്ചിരിക്കുകയാണു്. മെ. എൻ. പി. വർഗ്ഗീസ് എം. എൽ. എ. ഡാക്ടർ പി. കെ. നാരായണപിള്ള, എൻ. കേശവപിള്ള, പി. എൻ. പണിക്കർ.

പബ്ലിക്കു ലൈബ്രറി കമ്മിററിറിപ്പോർട്ടിനെ കൂടി ആസ്പദമാക്കി അവർ റിപ്പോർട്ടു തയ്യാറാക്കണമെന്നാണു് നിർദ്ദേശം. അതോടുകൂടി യൂണിയൻ അഭിവൃദ്ധിപ്പെടുത്തുന്നതിനുള്ള എല്ലാ പരിപാടികളും സംഘം കൈക്കൊള്ളുന്നതാണു്.

## ഗ്രന്ഥാലോകം

1121-ൽ ദ്വൈമാസികമായി പ്രസിദ്ധപ്പെടുത്തിയ ഗ്രന്ഥാലോകം 1125 ചിങ്ങം മുതൽ മാസികയായി പ്രസിദ്ധപ്പെടുത്തിത്തുടങ്ങി. 1125-ൽ മാസികയുടെ പ്രസാധനം സ്തുത്യർഹമായി നിർവഹിച്ച പ്രസാധകസമിതിയോടും പ്രധാനപത്രാധിപർ എന്ന നിലയിൽ മാസികയ്ക്കുവേണ്ടി പ്രവത്തിച്ച ശ്രീ. എസ്. ഗുപ്തൻനായരോടും മാനേജർ ശ്രീ. എ. പി. ഉദയഭാനുവിനോടും കമ്മിററിക്കുള്ള കൃതജ്ഞത നിസ്സീമമാണു്.

ഗ്രന്ഥാലോകം മൂന്നാം വയസ്സിലേക്കു പ്രവേശിക്കുകയാണു്. അടുത്തലക്കംമുതൽ കഥാപംക്തി, കവിതാപംക്തി തുടങ്ങിയ പുതിയ പംക്തികൾ കൂടി ഉണ്ടായിരിക്കു

ന്നതാണ്. 126-ലേക്ക് മാസികയുടെ ന ടത്തിപ്പുസംബന്ധിച്ച് ചില ഭേദഗതിക ൾ ചെയ്തിട്ടുണ്ട്.

ശ്രീ. പി. എൻ. ഗോപിനാഥൻനായർ മാനേജിംഗ് എഡിററായും, മെ. കൈ നിക്കര കുമാരപിള്ള, മാത്യു എം. കു ഴിവേലി, കെ. ദാമോദരൻ, എം. തോമ സ് എന്നിവർ ഉപദേശകസമിതി അംഗ ങ്ങളായും ഇരിക്കാമെന്നു സമ്മതിച്ചിരിക്ക യാണ്. മാസികയുടെ വിജയത്തിന് എ ല്ലാവരുടേയും ഹാർദ്ദമായ സഹായസഹക രണം അഭ്യർത്ഥിച്ചുകൊള്ളുന്നു.

## അസാധാരണ പൊതു യോഗം

1125 ധനു 15-ാംതീയതി സ്ഥിരംപ്ര സിഡൻറ് ശ്രീ. പറവൂർ ടി. കെ. നാരായ ണപിള്ളയുടെ അദ്ധ്യക്ഷതയിൽ ജൂബിലി ടൗൺഹാളിൽവച്ച് അസാധാരണ പൊതു യോഗംകൂടി. "അഖിലതിരുവിതാംകൂർ ഗ്ര ന്ഥശാലാസംഘം" എന്നതു "ഐക്യസം സ്ഥാനഗ്രന്ഥശാലാസംഘം" എന്നു ഭേദ പ്പെടുത്തി ഭരണസമിതി അംഗങ്ങളെ 3 വ ർഷത്തിൽ ഒരിക്കൽ തെരഞ്ഞെടുക്കണമെ ന്നും ഓരോ താലൂക്കിൽനിന്നും ഗ്രന്ഥശാ ലാപ്രതിനിധികൾ തെരഞ്ഞെടുക്കുന്ന മൂ മ്മൂന്നു പ്രതിനിധികളും, ആയുഷ്ക്കാലാം ഗങ്ങളും, വ്യക്തിഅംഗങ്ങളും ഉപരക്ഷാധി കാരികളും ആയിരിക്കണം സംഘത്തിൻെറ പൊതുയോഗമെന്നും, ഒരു റവന്യൂ ഡിവി ഷനു് 3 പ്രതിനിധികൾ എന്ന ക്രമത്തിൽ തെരഞ്ഞെടുക്കുന്ന 12 പേരും ഗവമെ ൻറിൽനിന്നു നിർദ്ദേശിക്കുന്ന രണ്ടുപേരും യൂണിവേഴ്സിററിയിൽനിന്നു ഒരു പ്രതി നിധിയും വ്യക്തിഅംഗങ്ങളിൽനിന്ന് ര ണ്ടുപേരും, ഭരണസമിതിയിൽനിന്ന് നോ മിനേററു ചെയ്യുന്ന 4 പേരും ഉൾപ്പെട്ട തായിരിക്കും സംഘത്തിൻെറ ഭരണസമി തിയെന്നും മററുമുള്ള ഭേദഗതികളാണ് പൊതുയോഗം അംഗീകരിച്ചതു്.

## വാർഷികപൊതുയോഗം

1125 ധനു 15-ാംതീയതി ജൂബിലി ടൗൺഹാളിൽവച്ച് സ്ഥിരം പ്രസിഡൻറ് ശ്രീ. പറവൂർ ടി. കെ. നാരായണപിള്ളയു ടെ അദ്ധ്യക്ഷതയിൽ 3 മണിക്കുകൂടി.

സെക്രട്ടറിയുടെ സ്വാഗതപ്രസംഗാനന്ത രം പ്രസിഡൻറവർകൾ ഉപക്രമപ്രസംഗം ചെയ്തു.

പ്രസംഗം ഇങ്ങനെ സംഗ്രഹിക്കാം:—

"ഗ്രന്ഥശാലാപ്രതിനിധികളായ നി ങ്ങളെ എല്ലാം ഒന്നിച്ചുകാണാൻ ഇടയായ തിൽ സന്തോഷിക്കുന്നു. എനിക്ക് നിങ്ങ ളോടൊന്നിച്ച് പ്രവർത്തിക്കാൻ വേണ്ടുവോ ളം സാധിച്ചിട്ടില്ല. പ്രസിഡൻറുസ്ഥാനത്തു നിന്നു മാറിയാൽകൊള്ളാമെന്ന് ഞാൻ ഒന്നുരണ്ടുതവണ ആഗ്രഹം പ്രകടിപ്പിച്ചു. എന്നാൽ എൻെറ ചില സ്നേഹിതന്മാരു ടെ ഉപദേശമനുസരിച്ച തുടരുകയാണ്. ഏതായാലും ഞാൻ ഈ സംഘത്തിൻെറ പ്രവർത്തനങ്ങൾ ഏററവും താല്പര്യപൂർവ്വം വീക്ഷിച്ചുകൊണ്ടാണിരിക്കുന്നതു്. സക്കീട്ട വസരത്തിൽ ഓരോസ്ഥലത്തേയും വായന ശാലകൾകൂടി സന്ദർശിക്കുവാൻ ഞാൻ പ്ര ത്യേകം ശ്രദ്ധിക്കുന്നുണ്ട്.

ഇതു് ഗവമ്മെൻറു സഹായം അർഹിക്കു ന്ന ഒരു ജനകീയസംഘടനയാണ്. പ്രവ ത്തകരുടെ സേവനസന്നദ്ധതയും കമ്മകുശ ലതയും ആണ് ഈ സ്ഥാപനത്തെ കൂടു തൽ പുരോഗതിയിലേയ്ക്കു നയിക്കുന്നതു്,

സംഘം ചെയ്തിട്ടുള്ള മഹനീയ സേവനങ്ങളിൽ ഞാൻ അഭിമാനംകൊള്ളുന്നു. ഈ ഊർജ്ജസ്വലമായ പ്രവർത്തനം അടിക്കടി അഭിവൃദ്ധമായിത്തീരുമെന്നു് ഞാൻ വിശ്വസിക്കുന്നു. ഗവമ്മെൻറിൻെറ സാമ്പത്തിക കഴിവുകളെ അടിസ്ഥാനമാക്കി വേണ്ട സഹായം ചെയ്യുന്നതാണു്. ശരിയായി പ്രവർത്തിക്കാത്ത ഗ്രന്ഥശാലകളെ അഭിവൃദ്ധിപ്പെടുത്തുന്നതിനു് പ്രത്യേകം ശ്രദ്ധിക്കണമെന്നു നിർദ്ദേശിച്ചുകൊള്ളുന്നു.

ഗ്രന്ഥശാലാസംഘംവകയായി ഒരു മാസിക നടത്തുന്നുണ്ടു്. അതിപ്പോൾ നഷ്ടത്തിലാണു് നടക്കുന്നതു്. ഗ്രന്ഥശാലാസംഘത്തിൻെറ ചുമതലയിൽത്തന്നെ നടത്തണമോ അതോ മററു വല്ല ഏജൻസികളേയും ഏല്പിക്കണമോ എന്നതും ചിന്തിക്കണം.

വയോജനവിദ്യാഭ്യാസത്തിൽ ഗ്രന്ഥശാലകൾക്കും ഒട്ടും അപ്രധാനമല്ലാത്ത സ്ഥാനം നൽകുന്ന ഒരു പദ്ധതി ആലോചനയിലുണ്ടു്. അടുത്തകൊല്ലത്തെ ഗവമ്മെൻറു ബഡ്ജററിൽ വയോജനവിദ്യാഭ്യാസപദ്ധതിക്കുവേണ്ടി ഒരു സംഖ്യ പ്രത്യേകം നീക്കിവയ്ക്കുന്നതാണു്.

അധികാരം ലഭിക്കുന്നതോടുകൂടി സാധാരണ കണ്ടുവരാറുള്ളതുപോലെ ഈ പ്രസ്ഥാനത്തിൽ മാത്സര്യത്തിനു ഇടകൊടുക്കരുതെന്നും ഞാൻ മുന്നറിയിപ്പു നൽകിക്കൊള്ളുന്നു.

ഗ്രന്ഥശാലാസംഘത്തിനു് മഹത്തായ ഭാവി ഉണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. ജനങ്ങളുടെ നാനാവിധമായ ആവശ്യങ്ങളെ നിറവേററിക്കൊടുക്കുവാൻ ഈ പ്രസ്ഥാനത്തിനു് സാധിക്കും."

അനന്തരം മുൻവർഷത്തിലെ റിപ്പോർട്ടും കണക്കുകളും 125-ലെ ബഡ്ജററും അവതരിപ്പിച്ചു പാസാക്കുകയും ഭരണസമിതി അംഗങ്ങളെ തെരഞ്ഞെടുക്കുകയും ചെയ്തു.

പ്രമേയങ്ങൾ അംഗീകരിച്ചതിനുശേഷം 6 മണിക്കു് യോഗം പര്യവസാനിച്ചു.

## ഭരണസമിതി അംഗങ്ങൾ

ശ്രീ ടി. കെ. നാരായണപിള്ള.
,, കെ. എം. അഗസ്റ്റിൻ.
,, സി. നാരായണപിള്ള.
,, പി. എൻ. പണിക്കർ.
,, എൻ. കേശവപിള്ള.
,, എൻ. അഗസ്റ്റ്യലിംഗംപിള്ള.
,, കെ. ഡബ്ളിയു. മുരളീധരമാരാർ
,, ജെ. കേശവൻ.
,, നീലവന മാധവൻനായർ.
,, സി. കെ. മാണി.
,, എൻ. പി. വർഗ്ഗീസ്.
,, ററി ജെ. ജോർജ്ജ്.
,, പലകാശ്ശേരി രാഘവൻ.
,, എം. കെ. മേനോൻ.

ഇവരെക്കൂടാതെ മെ: കെ. കൊച്ചുകുട്ടൻ, റവ. ജെ. ഡബ്ളിയു റസ്സാലം, ഏ. ആർ. സുലൈമാൻസേട്ട്, എ പി. ഉദയഭാനു, എന്നിവരെ കമ്മററിയിലേക്കു കോവാപ്റവുചെയ്തു. ഗവമ്മെൻറു പ്രതിനിധികളായി ശ്രീ. എൻ. ഗോപാലപിള്ള ഡാക്ടർ. പി. കെ. നാരായണപിള്ള എന്നിവരും യൂണിവേഴ്സിററി പ്രതിനിധിയായി ശ്രീ എം. തോമസ്സും ഉൾപ്പെടെ 21 പേർ കമ്മിററിയിലുണ്ടു്. കമ്മിററിയിൽനിന്നു ചുവടെ പേരുപറയുന്നവരെ പ്രവർത്തകസമിതി അംഗങ്ങളായി തിരഞ്ഞെടുത്തു.

ശ്രീ പറവൂർ ടി. കെ. നാരായണപിള്ള (പ്രസിഡൻറു) ശ്രീ. സി. നാരായണപിള്ള

(വൈസ്പ്രസിഡൻറ്) ശ്രീ. കെ. എം. അഗസ്റ്റിൻ (വൈസ്പ്രസിഡൻറ്) ശ്രീ. എൻ. കേശവപിള്ള (ട്രഷറർ) ശ്രീ. പി. എൻ. പണിക്കർ (ജനറൽസെക്രട്ടറി) ശ്രീ. എം. തോമസ് (ഓണററി ജോയിൻറ്സെക്രട്ടറി) ശ്രീ. പലകശ്ശേരി രാഘവൻ. ശ്രീ. നീലവന മാധവൻനായർ. ശ്രീ. എൻ. പി വർഗ്ഗീസ്.

## ആഫീസ്

തിരുവിതാംകൂർ-കൊച്ചി വിഭാഗത്തെ 1300-ഓളം ഗ്രന്ഥശാലകളെ ഭരിക്കേണ്ട കേന്ദ്രസംഘം ആഫീസിലെ ജോലി കൂടുതലിനെ പരിഗണിച്ചും സംഘം ലോക്കൽഫണ്ട ആഡിററിനു വിധേയമാക്കിയിരിക്കുന്നതിനാലും ആഫീസിൻെറ മേൽനോട്ടം വഹിക്കുന്നതിന് പക്വതയും പരിശീലനവും സിദ്ധിച്ച ഒരു മാനേജരെ നിയമിച്ചിട്ടുണ്ട്.

## വിശേഷാൽ

## പൊതുയോഗം

30-7-50-ൽ വൈകിട്ട മൂന്നുമണിക്ക് വൈസ്പ്രസിഡൻറ് ശ്രീ. കെ. എം. അഗസ്റ്റിൻെറ അദ്ധ്യക്ഷതയിൽ സംഘംആഫീസിൽവച്ചുകൂടി. "ഐക്യസംസ്ഥാന ഗ്രന്ഥശാലാസംഘം" എന്ന പേരു് "തിരുവിതാംകൂർ കൊച്ചി ഗ്രന്ഥശാലാസംഘം" എന്നു ഭേദഗതി ചെയ്യുന്ന പ്രമേയം അംഗീകരിച്ചു

## ഭരണസമിതിയോഗങ്ങൾ

റിപ്പോർട്ടുവർഷത്തിൽ നാലു ഭരണസമിതിയോഗങ്ങൾ നടന്നിട്ടുണ്ടു്. 1-ാമതു ഭരണസമിതിയോഗം 12-1-50-ൽ സംഘംആഫീസിൽവച്ചു് ശ്രീ. സി. നാരായണപിള്ളയുടെ അദ്ധ്യക്ഷതയിൽ കൂടി. 12 അംഗങ്ങൾ ഹാജരുണ്ടായിരുന്നു. പ്രവർത്തകസമിതി അംഗങ്ങളെ നിശ്ചയിക്കുക, ഉദ്യോഗം ഒഴിയുന്ന ഭരണസമിതി അംഗങ്ങളുടേയും പ്രവർത്തകസമിതിഅംഗങ്ങളുടേയും സേവനത്തിനു കൃതജ്ഞത രേഖപ്പെടുത്തുക, ഉപനിബന്ധനകൾ പുന:പരിശോധന ചെയ്യുന്നതിനു സബ്കമ്മിററിയെ നിശ്ചയിക്കുക, 7½ മാസത്തെ ഗ്രാൻറ കൊടുക്കുന്നതിനു ആവശ്യമായ നടപടികൾ നടത്തുക, മുതലായവയായിരുന്നു പ്രധാന ആലോചനാവിഷയങ്ങൾ.

## രണ്ടാമത്തു ഭരണസമിതി യോഗം

25-6-50-ൽ സ്ഥിരംപ്രസിഡൻറ് ശ്രീ. പാറവൂർ ടി. കെ. നാരായണപിള്ളയുടെ അദ്ധ്യക്ഷതയിൽ സംഘംആഫീസിൽ വച്ചുകൂടി. 12 അംഗങ്ങൾ ഹാജരുണ്ടായിരുന്നു. പ്രവർത്തനറിപ്പോർട്ടും കണക്കുകളും അംഗീകരിച്ചു. പുതിയ നിയമനങ്ങൾ ശമ്പളക്രമം ഇവയെപ്പററി പര്യാലോചിച്ചു. ലൈബ്രറി ഇൻസ്പെക്ഷൻ കമ്മിററിയുടെ കണക്കുകളും റിപ്പോർട്ടുകളും പരിശോധിച്ചു. ഇൻസ്പെക്ഷൻ കമ്മിററിയുടെ മേൽ അഭിനന്ദനം രേഖപ്പെടുത്തി. മെ. കെ. എം. അഗസ്റ്റിൻ സി. കെ. മാണി, പി. എൻ. പണിക്കർ എന്നീ സബ്കമ്മിററിക്കാർ ഹാജരാക്കിയ ഉപനിബന്ധനകൾ പാസ്സാക്കി. ഗവമ്മെൻറിനു കിട്ടിയിട്ടുള്ള ടെക്സ്ററബുക്കുകൾ സംഘത്തിനു തരുന്നതിനു അപേക്ഷിക്കുക മുതലായവയായിരുന്നു പ്രധാന വിഷയങ്ങൾ,

(തുടരും)

# ഉള്ളൂർ സ്മാരകഗ്രന്ഥം

## അച്ചടി തുടങ്ങി

1. വൈസ് ചാൻസലർ ശ്രീ. വി. കെ. നന്ദൻമേനോൻ എഴുതിയിട്ടുള്ള വാങ്മുഖം. ഡാ. എൽ. എ. രവിവർമ്മ, മള്ളൂർ, എ. ഗോപാലമേനോൻ വടക്കുംകൂർ മുതലായവരുടെ അനുസ്മരണകൾ.

2. ഉള്ളാട്ടിൽ ഗോവിന്ദൻകുട്ടിനായർ, പി. അനന്തൻപിള്ള, പി. കെ. പരമേശ്വരൻനായർ, തലവടി എ. കൃഷ്ണപിള്ളശാസ്ത്രി, കെ. രാമകൃഷ്ണപിള്ള, ജി. രാമനാഥയ്യർ, പണ്ഡിതർ ഇ. വി. രാമൻനമ്പൂതിരി, മഹോപാദ്ധ്യായ പി. വി കൃഷ്ണൻനായർ, എം. ഒ. ജോസഫ് നെടുംകുന്നം തുടങ്ങിയവർ ഉള്ളൂരിനേയും ഉള്ളൂർക്കൃതികളേയുംപററി എഴുതിയിട്ടുള്ള ശ്രദ്ധേയങ്ങളായ ലേഖനങ്ങൾ.

3. ഉള്ളൂരും—വള്ളത്തോളും, ഉള്ളൂരും—സി. വി. യും, ഉള്ളൂരും—സഞ്ജയനും; എന്നിങ്ങനെ മഹാകവിയുടെ സൗഹൃദബന്ധത്തിന്റെ ചിത്രീകരണം.

4. മഹാകവിയുടെ സാഹിത്യചരിത്രത്തിന്റെ ഒരു ലഘുവിവരണം. ചങ്ങമ്പുഴയെപ്പററി—ഉള്ളൂർ. (സാഹിത്യചരിത്രത്തിൽനിന്നുള്ള ഉദ്ധാരണം)

5. ഉള്ളൂരിന്റെ അപ്രകാശിതകൃതികളിൽനിന്നു ചില ഭാഗങ്ങൾ.

6. ഉള്ളൂർക്കൃതികളിലെ മുത്തുകൾ.

7. ഉള്ളൂരിന്റെ നിബന്ധങ്ങളുടെ സമഗ്രസൂചി.

8. പി. വി. കൃഷ്ണവാരിയർ, ഡാക്ടർ എൽ. എ. രവിവർമ്മ, വടക്കുംകൂർ, ഡാക്ടർ ഗോദവർമ്മ, കൈനിക്കര പത്മനാഭപിള്ള, കൈനിക്കര കുമാരപിള്ള, ശൂരനാട്ടു കുഞ്ഞൻപിള്ള, ചിറയ്ക്കൽ ബാലകൃഷ്ണൻനായർ, പി. ദാമോദരൻപിള്ള, കെ. എൻ. ഗോപാലപിള്ള, എൻ. കൃഷ്ണപിള്ള, മാത്യു എം. കുഴിവേലി, കെ. എം. വറുഗീസ്, കെ. കാർത്തികേയൻ ആദിയായവരുടെ വിവിധവിഷയപ്രതിപാദകങ്ങളായ ലേഖനങ്ങൾ.

9. ആസ്ഥാനകവി വള്ളത്തോൾ, നമ്പ്യാരുവീട്ടിൽ നാരായണമേനോൻ, പാലാ നാരായണൻനായർ, വാരനാട്ടു കെ. പി. ശാസ്ത്രികൾ, സി. പി. ഗോപിനാഥൻനായർ, എം. പി. അപ്പൻ മുതലായവരുടെ കവിതകൾ.

ക്രൗൺ 1/8 സൈസിൽ 200 പേജിൽ കുറയാത്ത വലിപ്പം

ഗ്രന്ഥശാലകൾക്കു 33 ശതമാനം വില കുറച്ചു കൊടുക്കുന്നതിനായി

200 പ്രതികൾ ഗ്രന്ഥശാലാസംഘത്തെ ഏല്പിക്കുന്നതാണു്.

സംഘം ആഫീസിലേയ്ക്കു നേരത്തെ അപേക്ഷിക്കുക,

വില:—1-ാംതരം ഫെദർ വെയിററ് കടലാസിൽ രു. 4. രണ്ടാംതരം കടലാസിൽ രൂപാ 2. ഗ്രന്ഥശാലകൾക്കു് രൂപാ 1. ണ. 6;

ഡാക്ടർ പി. കെ. നാരായണപിള്ള,

മാനസ്ക്രിപ്ററ്സ് ലൈബ്ററി, തിരുവനന്തപുരം.

# A FRIEND IN NEED

The person who readily comes to your aid when you are in trouble or difficulty is the friend you appreciate. If you save regularly, you will always be able to fall back on your own resources when misfortune lays you low. Let your bank account be your friend when you need one.



*Branch Offices at:*

Alleppey
Alwaye
Bangalore
Changanacherry
Cochin
Delhi
Ernakulam
Fairfield
Kottayam
Madras
Mangalore
Muvattupuzha
Nagercoil
New Delhi
Palai
Peermade
Ponkunnam
Quilon
Trivandrum
Trichur
Tiruvella
Thodupuzha
Vaikom
N. Parur



**Palai Central Bank Ltd.,**

[Incorporated in the United State of Travancore & Cochin
with Liability of Members Limited.

PALAI.

## തിരു-കൊച്ചി ഗ്രന്ഥശാലാസംഘം ഭരണസമിതി

പ്രസിഡൻറ് ശ്രീ. പറവൂർ റ്റി. കെ. നാരായണ പിള്ള ബി. ഏ. ബി. എൽ.
വൈസ്പ്രസിഡൻറ്: 1. ശ്രീ. സി. നാരായണപിള്ള ബി. ഏ. ബി. എൽ: എം. എൽ. ഏ. ട്ടി
2. ശ്രീ. കെ. എം. അഗസ്റ്റിൻ ബി. ഏ; ബി കോം.

ശ്രീ. പി. എൻ. പണിക്കർ
(ജനറൽ സെക്രട്ടറി)
,, എൻ. കേശവപിള്ള (ട്രഷറർ)
,, എൻ. അഗസ്ത്യലിംഗംപിള്ള
,, ജെ. കേശവൻ
,, ഏ. പി. ഉദയഭാനു
ബി. ഏ. ബി. എൽ; എം. എൽ. ഏ.
,, പലകശ്ശേരി പി. രാഘവൻ
ബി. ഏ. ബി. എൽ. (പ്ര. സ: അംഗം)
,, നീലവന ആർ. മാധവൻനായർ
(പ്ര: സ: അംഗം)
,, ഏ. ആർ. സുലൈമാൻസേട്ട്
,, എൻ. ഗോപാലപിള്ള എം. ഏ.

ശ്രീ. എം. തോമസ് എം. ഏ. എൽ. റ്റി.
(ആണററി ജോയിൻറ് സെക്രട്ടറി)
,, സി. കെ. മാണി ബി. ഏ. ബി. എൽ.
,, എൻ. പി. വർഗ്ഗീസ് ബി. ഏ. ബി. എൽ.
എം. എൽ. ഏ. (പ്ര: സ: അം: ഗം)
റവ. W. J റസ്സാലം
,, കെ. കൊച്ചുകുട്ടൻ എം. എൽ. ഏ;
(ഡെപ്യൂട്ടിസ്പീക്കർ)
,, എം. കെ. മേനോൻ എം. എൽ. ഏ.
,, K. W. മുരളീധരമാരാർ ബി. ഏ.
എൽ. എൽ. ബി; എം. എൽ. ഏ.
,, റ്റി. ജെ. ജോർജ്ജ് എം. ഏ.
ഡാ. പി. കെ. നാരായണപിള്ള
എം. ഏ. പി. എച്ച്. ഡി.

# ഗ്രന്ഥാലോകം

മാസികയ്ക്കുള്ള ലേഖനങ്ങൾ, അഭിപ്രായത്തിനുള്ള ഗ്രന്ഥങ്ങൾ രണ്ടു (പ്രതികൾ) മണിയാർഡറുകൾ, അപേക്ഷകൾ, മററു എഴുത്തുകുത്തുകൾ മുതലായവ 'മാനേജർ ഗ്രന്ഥാലോകം തിരു-കൊച്ചി ഗ്രന്ഥശാലാസംഘം തിരുവനന്തപുരം' എന്ന മേൽവിലാസത്തിൽ അയയ്ക്കണം.

മാനേജർ.

Printed and Published by P. N, Panikkar for the Travancore-Cochin Grandhasala Samgham
at the P, K, Memorial Press, Vazhûthacaud, Trivandrum'